THE
# CHURCH WEEKLY

വാല്യം 18 | 1964 മെയ് 10 | ലക്കം 18

THOUGHT FOR THE WEEK

Who dares think one thing and another tell, my heart detests him as the gates of hell.

—Pope.

താളുകൾ മറിക്കുമ്പോൾ

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 56-ാം വാർഷികം 2
ഗീവറുഗീസ് സഹദായുടെ സാരോപദേശങ്ങൾ 3
ഗിരിപ്രഭാഷണം 4
യുവത്വത്തിന്റെ ത്രിമുഖ പ്രശ്നങ്ങൾ 6
സഭയിൽ ഭിന്നത സൃഷ്ടിക്കരുത് 7
ഇൻഡ്യയിലെ ഏറ്റവും നല്ല ഗ്രാമം 8
ഉപദ്രവിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിപ്പിൻ 9
Christianity in a Scientific Age 12

# പാക്കിസ്ഥാനിൽനിന്നുള്ള അഭയാർത്ഥികൾ

കഴിഞ്ഞ രണ്ടു മാസത്തിനുള്ളിൽ പൂർവ്വ പാക്കിസ്ഥാനിൽ നിന്നു അനേകായിരം അഭയാർത്ഥികൾ ഇൻഡ്യയിലേക്കു വന്നിട്ടുണ്ട്. ആസ്സാമിലെ ഗാരൊ കാസ്സി മുതലായ കുന്നുകളിൽ അവർ അഭയം പ്രാപിച്ചിരിക്കയാണ്. പാക്കിസ്ഥാനിലെ ക്രൂരവും പൈശാചികവുമായ ന്യൂനപക്ഷമർദ്ദനം ദുസ്സഹമായിത്തീർന്നപ്പോൾ സ്വന്തം പാർപ്പിടങ്ങളും സ്വത്തുമുപേക്ഷിച്ച് അവർ പോരികയാണുണ്ടായത്. നാഷനൽ ക്രിസ്ത്യൻ കൗൺസിലിന്റെ പ്രതിനിധികൾ ആസ്സാം അതിർത്തികൾ സന്ദർശിക്കുകയും വിവരങ്ങൾ ശേഖരിക്കുകയും ചെയ്തിട്ടുണ്ട്. അവിടെയുള്ള 7: 000 അഭയാർത്ഥികളിൽ നാല്പതിനായിരത്തോളം ക്രിസ്ത്യാനികളാണ്, ബാപ്റ്റിസ്റ്റ്, ആംഗ്ലിക്കൻ, റോമൻകത്തോലിക്ക സഭകളിൽപെട്ടവരാണ് ക്രിസ്ത്യാനികൾ. ബാക്കിയുള്ളവർ ഹിന്ദുക്കളുമാണ് കാശ്മീരിലെ വിശുദ്ധ കേശമോഷണം സംബന്ധിച്ചു പാക്കിസ്ഥാൻ സൃഷ്ടിച്ച അസ്വസ്ഥതകളെത്തുടർന്നുണ്ടായ അഭയാർത്ഥിപ്രവാഹത്തിൽപെട്ടവരാണ് ഈ 75000 പേർ. അടുത്ത കാലത്ത് ഏകദേശം മൂന്നു ലക്ഷം ആളുകൾ പാക്കിസ്ഥാനിൽനിന്ന് ഇൻഡ്യയിൽ അഭയം തേടിയിട്ടുണ്ടെന്നാണ് ഇൻഡ്യാഗവർമെന്റു പ്രസിദ്ധപ്പെടുത്തിയ ഒരു കണക്കിൽ കാണുന്നത്.

ഗുരുതരമായ ഒരു ഉത്തരവാദിത്വമാണു ഇൻഡ്യാ ഗവർമെന്റും ആസ്സാം ഗവർമെന്റും ഏറ്റെടുത്തിരിക്കുന്നത്. മൂന്നു ലക്ഷം പേരെ കുടിപാർപ്പിച്ചു അവരുടെ ക്ഷേമാന്വേഷണങ്ങൾ നടത്തുന്നതു ലഘുവായ കാര്യമല്ലല്ലോ. അതിന്റെ പണച്ചെലവിനേക്കാൾ ഭാരപ്പെട്ട കാര്യമാണ് ഇവർക്കെല്ലാം ആശ്വാസനടപടികൾ സംഘടിപ്പിക്കയെന്നതു്. രോഗാതുരരായി ഭവിക്കുന്നവർക്കു ചികിത്സാസൗകര്യങ്ങൾ ഏർപ്പെടുത്തുന്നതു തന്നെ ആസ്സാം ഗവർമ്മെന്റിന് ഒരു പ്രശ്നമായിരിക്കുകയാണ്. ടെസ്പൂർ, ഗോഹാട്ടി, ഗോരംപാറ എന്നീ നഗരങ്ങളിൽ പ്രവർത്തനം നടത്തുന്ന ക്രിസ്ത്യൻ ആശുപത്രികളിലെ ഡോക്ടർമാരും നഴ്സുമാരും ഈ അഭയാർത്ഥികളുടെ ക്യാമ്പുകളിൽ എത്തി വൈദ്യസേവനം നിർവഹിക്കുന്നു. ക്യാമ്പുകളിൽ ആസ്സാം ഗവർമ്മെന്റു ഡിസ്പെൻസറികൾ ഏർപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഈ ഡിസ്പെൻസറികളിൽ 250 എണ്ണം ഡോക്ടർമാരില്ലാതെയാണു പ്രവർത്തിക്കുന്നത്. ആസ്സാം മുഖ്യമന്ത്രിയുടെ ഒരഭ്യർത്ഥനയിൽ കേരളത്തിൽനിന്നു ഡോക്ടർമാരെ അയച്ചുകൊടുക്കണമെന്നഭ്യർത്ഥിച്ചിരിക്കുന്നു.

കേരള ക്രിസ്ത്യൻ കൗൺസിൽ (കെ. സി. സി,) സെക്രട്ടറി ശ്രീ കെ. എ. മാത്യു പുറപ്പെടുവിച്ചിരിക്കുന്ന ഒരു പ്രസ്താവനയിൽ അഭയാർത്ഥികളുടെ നേർക്കു സഹായഹസ്തം നീട്ടുവാൻ ഇവിടത്തെ ക്രൈസ്തവസഭകളോടഭ്യർത്ഥിച്ചിട്ടുണ്ട്. ഇത്തരം സന്ദർഭങ്ങളിൽ ക്രൈസ്തവസഭകൾ നിർവഹിക്കേണ്ട ഉത്തരവാദിത്വം സുസ്പഷ്ടമാണ്. കെ. സി. സി,യുടെ അഭ്യർത്ഥന ഇവിടെയുള്ള ക്രൈസ്തവസഭകൾ ഒരു ഞായറാഴ്ച അഭയാർത്ഥിദിനമായി ആചരിക്കണമെന്നുള്ളതാണ്, അന്ന് അഭയാർത്ഥികളുടെ സ്ഥിതിഗതികളെക്കുറിച്ചു പള്ളികളിൽ വിശദീകരിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥന നടത്തുകയും ഭൂതദയാപരമായ ആശ്വാസനടപടികൾക്കു വേണ്ടി ധനശേഖരണം നടത്തുകയും വേണമെന്നുള്ളതാണു അഭ്യർത്ഥനയിലെ സാരം. നിഷ്പ്രയാസം ക്രൈസ്തവഇടവകകൾക്കു ചെയ്യാവുന്ന ഒരു കാര്യമാണത്. ഓരോ ഇടവകയും നൽകുന്ന സംഭാവനകൾ എത്ര ചെറുതാണെങ്കിലും ക്രൈസ്തവമായ ഒരു സേവനം ആ നടപടിയിൽ അന്തർഭവിച്ചിട്ടുണ്ട്. അഭയാർത്ഥികളോടുള്ള സഹതാപം പ്രദർശിപ്പിക്കുന്നതുകൊണ്ട് അവർക്കു മാത്രമല്ല അതിന്റെ പ്രയോജനം. ഷേക്സ്പിയർ മഹാകവി ഔദാര്യത്തിന്റെ മേന്മയെക്കുറിച്ചു "മർച്ചന്റ് ഓഫ് വെനിസ്" എന്ന നാടകത്തിൽ വിവരിക്കുന്നുണ്ട്. രണ്ടു കൂട്ടരെയും അനുഗ്രഹിക്കുന്നതെന്നാണു അനുപമമായ കവിതാഭംഗിയിൽ അദ്ദേഹം വിശദീകരിക്കുന്നത്. കരുണ കാണിക്കുന്ന ആൾക്കും കരുണയ്ക്കു പാത്രമാകുന്ന ആൾക്കും അനുഗ്രഹപ്രദമായിരിക്കുമത്. കൊടുക്കുന്ന ആൾക്കുള്ള സംതൃപ്തിയും ആത്മപവി

വരിസംഖ്യ

| | ക. | ന. പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി,
കോട്ടയം.

ത്രീകരണവും, ദൈവികമായ ദാനങ്ങളുടെ അനുഗൃഹീതഫലങ്ങളാണ്. ആസ്സാമിൽ കഷ്ടപ്പെടുന്നവരുടെ നേർക്കു കരുണ തോന്നാൻ കേരളത്തിലെ ക്രൈസ്തവർക്കു കഴിയണം. സഭകളുടെ ലോകകൗൺസിൽ ലോകത്തിലെ വിവിധ രാഷ്ട്രങ്ങളിൽനിന്നു സംഭാവനകൾ സ്വീകരിച്ച് അഭയാർത്ഥികളുടെ സഹായാർത്ഥം ഇൻഡ്യാ ഗവർമ്മെൻറുമായി സഹകരിച്ച് അതു ചെലവിടുന്നതാണ്. അഞ്ചു ലക്ഷം രൂപാ ഉടനെ ശേഖരിക്കുവാനാണു കൗൺസിലിന്റെ പരിപാടി. അങ്ങനെ കൗൺസിൽ പ്രവർത്തിക്കുമ്പോൾ ഇൻഡ്യയിലെ ക്രൈസ്തവർ അവരുടെ ഉദാരമായ സഹായങ്ങൾ നൽകാൻ കൂടുതൽ ബാദ്ധ്യസ്ഥരാണ്.

പല നല്ല കാര്യങ്ങൾ ചെയ്യുവാൻ ക്രൈസ്തവസഭകൾക്കു പ്രത്യേകം ബാദ്ധ്യതയുണ്ട്. പ്രത്യേകിച്ചു ക്രൈസ്തവർ ന്യൂനപക്ഷമായിരിക്കുന്ന ഇൻഡ്യയിൽ സേവനത്തിനും ഔദാര്യത്തിനും നേതൃത്വം നൽകാനുള്ള അവസരം ക്രൈസ്തവ സഭകൾ പാഴാക്കിക്കളയരുത്. സുവിശേഷഘോഷണം ക്രൈസ്തവസഭകളുടെ പരമകർത്തവ്യമായി കരുതപ്പെടുന്നു. പക്ഷേ വാക്കുകളിൽക്കൂടി സുവിശേഷഘോഷണം ചെയ്യുന്നതിന്റെ അനേകമടങ്ങു ഫലം ചെയ്യുന്നതാണു ജീവിതത്തിൽക്കൂടിയും പ്രവൃത്തിയിൽക്കൂടിയുമുള്ള സുവിശേഷഘോഷണം. അനേകായിരം ഹിന്ദുസഹോദരന്മാർ പാക്കിസ്ഥാനിൽനിന്നു 1947 മുതൽ ഇൻഡ്യയിലേക്ക് ഓടിപ്പോന്നിട്ടുണ്ട്. ഇവിടത്തെ ക്രൈസ്തവസഭകൾ ആ നിർഭാഗ്യരുടെ കാര്യത്തിൽ എന്തുമാത്രം പ്രവർത്തിച്ചിട്ടുണ്ട് എന്ന് ആത്മപരിശോധന നടത്തുന്നത് ആവശ്യമാണ്. ഇന്ത്യാഗവർമെൻറു പലതും അവരുടെ കാര്യത്തിൽ പ്രവർത്തിച്ചു. സഭകളുടെ ലോകകൗൺസിലിന്റെ അഭയാർത്ഥിവകുപ്പും അവരുടെ കാര്യത്തിൽ ചിലതെല്ലാം പ്രവർത്തിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യയിലെ ക്രൈസ്തവസഭകളുടെ ഏററവും പ്രധാനകേന്ദ്രം കേരളമാണ്. കേരളത്തിലെ ക്രൈസ്തവർ അഭയാർത്ഥിപ്രശ്നത്തിൽ സഹതാപം പ്രദർശിപ്പിക്കുകയും, സഹായസഹകരണങ്ങൾ നൽകുകയും ചെയ്യുന്നതിൽ പിന്നോക്കം നിൽക്കുന്നതു ക്ഷന്തവ്യമല്ല. 40000 ക്രൈസ്തവർ പാക്കിസ്ഥാനിൽനിന്നു പോന്നിട്ട് ഇന്ത്യാഗവർമെൻറ് അവരുടെ കാര്യത്തിലും വേണ്ടതു പ്രവർത്തിച്ചുകൊണ്ടാണിരിക്കുന്നത്. നമ്മുടെ ചെലവുകളും, താല്പര്യങ്ങളും അനുഗ്രഹപ്രദമായ മാർഗ്ഗങ്ങളിൽ തിരിച്ചുവിടുകയാണു ക്രൈസ്തവ ചൈതന്യത്തിന്റെ ലക്ഷണം. കെ. സി. സി. യുടെ അഭ്യർത്ഥന സഭകളുടെ പ്രത്യേക പരിഗണനയ്ക്കു വിഷയീഭവിച്ചു കാണുവാൻ ആഗ്രഹിക്കുന്നു.

---

# വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 56–ാം വാർഷികം–ഒരു പ്രത്യവലോകനം

**ജോയൻ ജേക്കബ് മാത്യു.**

ഈ വർഷം പെരുനാട്ട് ഹൈസ്കൂളിൽ വച്ചു നടത്തപ്പെട്ട മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 56-ാം വാർഷികസമ്മേളനം പല നിലകളിൽ ഒരു വിജയമായിരുന്നു എന്നു പറയാം. കുന്നുകളും, മലകളും, അരുവികളും നിറഞ്ഞ പ്രകൃതിസുന്ദരമായ സ്ഥലം; ത്യാഗസുരഭിലമായ ജീവിതം നയിക്കുന്ന സന്യാസികളുടെ ആസ്ഥാനമായ ബഥനിയുടെ അടിവാരം. നഗരജീവിതത്തിന്റെ ശബ്ദവും പുകയും ഇല്ലാത്ത അന്തരീക്ഷത്തിൽ ധ്യാനിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും പ്രസംഗം കേൾക്കുന്നതിനും ചിന്തിക്കുന്നതിനും സൗകര്യം ലഭിച്ചു. ബഥനി, സഭയുടെ ചരിത്രത്തിൽ സൃഷ്ടിച്ച വഴിത്തിരിവുകളും ബഥനിയുടെ സംഭാവനകളും പലപ്പോഴും മനസ്സിൽ ഓടിഎത്തിക്കൊണ്ടിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിനു സുധീരമായി വിശ്വാസസ്ഥിരതയോടുകൂടി ദീർഘകാലം നേതൃത്വം നൽകിയ മാർ തേവോദോസിയോസ് തിരുമേനിയുടെ രോഗനിലയെപ്പററിയുള്ള ചിന്തയും മനസ്സിനെ അല്പം അലട്ടിയിരുന്നു.

### റിട്രീററ്

കോൺഫറൻസിനുമുമ്പു നടന്ന റിട്രീററ് വളരെ മെച്ചമായിരുന്നു. ഫാദർ യൂഹാനോന്റെ ധ്യാനപ്രസംഗങ്ങൾ എല്ലാം തന്നെ ഹൃദയത്തിൽ തറച്ചു എന്നുപറയാം. കോൺഫറൻസിൽ സംബന്ധിച്ചവരിൽ പകുതി ആളുകളെ റിട്രീററിൽ സംബന്ധിച്ചുള്ളു എന്നതു് ഒരു കുറവായിതോന്നി. റിട്രീററിനു കുറച്ചുകൂടെ പ്രാധാന്യം നൽകേണ്ടിയിരിക്കുന്നു.

### വിനോദയാത്ര

റിട്രീററ് സമാപിച്ചതിനുശേഷം ശബരിഗിരി പ്രൊജക്ററിലേക്കു പ്രതിനിധികൾ ഒരു വിനോദയാത്ര നടത്തി. വിനോദയാത്രയെന്നതിലുപരി അതൊരു പഠനപര്യടനം ആയിരുന്നു. കാട്ടാനകളും, കരങ്കരങ്ങുകളും നിറഞ്ഞ കാട്ടുപ്രദേശത്തുകൂടിയുള്ള ആ വിനോദയാത്ര മനസ്സിലെന്നെന്നും പച്ചപിടിച്ച ഓർമ്മകൾ ഉതിർക്കും. വനഹൃദയത്തിൽ ഒരു വൻകിട വൈദ്യുതകേന്ദ്രം തലപൊക്കുന്നു. ശാന്തമായുറങ്ങിക്കിടന്നിരുന്ന മലംപ്രദേശങ്ങൾ അദ്ധ്വാനത്തിന്റെ സംഗീതം കേട്ടുണരുന്നു. മനുഷ്യപ്രയത്നത്തിന്റെ വെൺമഴുവെറിഞ്ഞു വീഴ്ത്തിയപ്പോൾ ഒരു പുതിയ ലോകം ഉയരുകയായി. മലകളുടെ മാറുകീറിയുണ്ടാക്കിയ വീഥികളും, തുരങ്കങ്ങളും ആരെയാണത്ഭുതപ്പെടുത്താത്തത്? വളരുന്ന കേരളത്തെ നോക്കിക്കാണുവാൻ വളരുന്ന തലമുറയ്ക്കു ലഭിക്കുന്ന ഇതുപോലുള്ള സന്ദർഭങ്ങൾ വിലപ്പെട്ടതാണ്. ഇതിന്റെ പണിപൂർത്തിയാകുമ്പോൾ, വ്യാവസായികരംഗത്ത് നാം കൂടുതൽ വളർച്ച പ്രാപിക്കും. വാക്കുകളിൽ വർണ്ണിക്കാൻ കഴിയാത്ത ഭീമൻപ്രവർത്തനങ്ങൾ പലതും അവിടെ നടക്കുന്നു. സുപ്രസിദ്ധ ഗവണ്മെൻറു കൺട്രാക്ടർമാരായ മെ. പൈലിപ്പിള്ളയും, ചെറിയപത്രോസും വിനോദയാത്രാസംഘത്തിന് വിഭവസമൃദ്ധമായ സദ്യയും ചായസൽക്കാരവും നൽകുകയുണ്ടായി.

### കോൺഫറൻസ്

വിനോദയാത്ര കഴിഞ്ഞു കോൺഫറൻസ് സ്ഥലത്ത് തിരിച്ചെത്തിയപ്പോൾ രാത്രി ഒൻപതുമണി കഴിഞ്ഞിരുന്നു. ഭക്ഷണത്തിനുശേഷം പ്രസിഡൻറു ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി കോൺഫറൻസിന്റെ ഉൽഘാടനകർമ്മം നിർവഹിച്ചു. ആത്മീയ നൽവരങ്ങളുടെ നീരുറവയും സത്യത്തിന്റെ പാഠശാലയും ആരാധനാനിലയനവും ആയ വി. സഭയോടുള്ള കടപ്പാടിനെക്കുറിച്ചുള്ള തിരുമേനിയുടെ പ്രസംഗം ഉത്തേജകമായിരുന്നു. കോൺഫറൻസിലെ പ്രധാന പ്രസംഗകനായ റവ. ഫാദർ ഏർണസ്റ്റ് ജോൺ ഏകദൈവം എന്ന വിഷയത്തെ ആസ്പദമാക്കി പ്രസംഗിച്ചു.

### റവ. ഫാ. ഏർണസ്റ്റ് ജോൺ

ലളിതമധുരമായ ഇംഗ്ലീഷ് ശൈലിയിലും, ഹൃദയാവർജ്ജകമായ ശബ്ദത്തിലും ഉള്ള അദ്ദേഹത്തിന്റെ പണ്ഡിതോചിതമായ എല്ലാ പ്രസംഗങ്ങളും കോൺഫറൻസിന്റെ ഇക്കൊല്ലത്തെ പ്രധാന നേട്ടമായിരുന്നു.

ഓർത്തഡോക്സ് സഭയും, ആംഗ്ലിക്കൻസഭയും തമ്മിൽ വിശ്വാസ സംബന്ധമായ വിഷയങ്ങളിൽ കാണുന്ന ഐക്യത്തെ സംബന്ധിച്ച് ഫാ. ജോൺ സംസാരിച്ചു. വി. കുർബാനയിൽ നാം വേണ്ടത്ര ഭക്ത്യാദരവുകൾ കാട്ടുന്നില്ലെന്നദ്ദേ

ഹം പരാതിപ്പെട്ടു. വി. കർബ്ബാനയുടെ പുതുമ ഒരിക്കലും കെട്ടുപോകുന്നതല്ലെന്നും, അതെന്നും നിത്യനൂതനമായിരിക്കുമെന്നും അദ്ദേഹം പറഞ്ഞു. ഒരാംഗ്ളിക്കൻ സഭാംഗമായ താൻ അത്ഭുതാദരവുകളോടെയാണ് വി. കർബ്ബാനയിൽ സംബന്ധിച്ചതെന്ന് അദ്ദേഹം പറഞ്ഞപ്പോൾ ശ്രോതാക്കൾ രോമാഞ്ചംകൊണ്ടു.

## ബൈബിൾസ്റ്റഡി

റവ. ഫാ. റ്റി. ജെ. ജോഷ്വാ 'ബൈബിൾസ്റ്റഡിക്കു നേതൃത്വം നൽകി. എല്ലാ കോൺഫറൻസുകളിലും എന്നതുപോലെ ഈ വർഷം ഗ്രൂപ്പുകളായി തിരിഞ്ഞ് പഠനം നടന്നില്ല. പൊതുവായി ചർച്ച നടത്തിയതുകൊണ്ട്, പ്രതിനിധികൾക്കെല്ലാം ഒന്നായി അതിൽ പങ്കു കൊള്ളാൻ സാധിച്ചു. കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പൽ ഡോ. ജെ. അലക്സാണ്ടരുടെ പ്രസംഗം വിദ്യാർത്ഥികളുടെ ചിന്താമണ്ഡലത്തിൽ പുതിയ വെളിച്ചം നൽകുവാൻ സഹായകമായിരുന്നു. നർമ്മരസം തുളുമ്പുന്ന ഉദാഹരണങ്ങൾ അദ്ദേഹം പലതും ഉദ്ധരിച്ചു.

ഡോ. പി. എം. പൗലൂസിൻെറ പ്രസംഗം വിമർശനാത്മകമായിരുന്നു. സമുദായ നേതൃത്വമണ്ഡലത്തിൽ കാണുന്ന പല ക്രമക്കേടുകളെയും അദ്ദേഹം തുറന്നുകാട്ടി

റ്റിബററൻ അതിർത്തിയിൽ സഭയെ പ്രതിനിധീകരിച്ച് മിഷനറിപ്രവർത്തനം ചെയ്യുന്ന ശ്രീ. പി. റ്റി ചെറിയാൻ ഉത്തരേന്ത്യയിൽ സുവിശേഷപ്രവർത്തനം ചെയ്യുവാൻ യുവജനങ്ങൾ സന്നദ്ധരാകേണ്ടതിൻെറ ആവശ്യത്തെക്കുറിച്ച് സംസാരിക്കുകയുണ്ടായി. ലക്ഷക്കണക്കിന് ഹൈന്ദവർ തിങ്ങിപ്പാർക്കുന്ന ആ പ്രദേശങ്ങളിൽ ഒരു ക്രിസ്ത്യാനിയെങ്കിലും ഇല്ല എന്നദ്ദേഹം പറഞ്ഞതു്, സുവിശേഷഘോഷണത്തിനുള്ള ഒരു വെല്ലുവിളിയായി തോന്നി.

## മിഷനറി മീററിംഗ്

മിഷ്യനറി പ്രവർത്തനത്തിനു നമ്മുടെ സഭയ്ക്കെന്തു ചെയ്യുവാൻ കഴിയുമെന്നതിനെ സംബന്ധിച്ച സൃഷ്ടിപരമായ രീതിയിൽ ചിന്തിക്കാൻ പ്രസ്തുത സമ്മേളനം സഹായിച്ചു. റവ. ഫാദർ എം. വി. ജോർജ്, റവ. ഫാ. ലാസർ എന്നിവരായിരുന്നു പ്രധാന പ്രസംഗകർ. ഉത്തരേന്ത്യയിൽ നിന്ന് ആദ്യമായി വി. സഭയെ ആശ്ളേഷിച്ച മംഗൽദാസും ആ സമ്മേളനത്തിൽ പ്രസംഗിച്ചു. ആരുടെയും പ്രസംഗങ്ങൾ കൊണ്ടല്ലാതെ വി. കർബ്ബാനയുടെ മധുരിമയിൽ മാത്രം സഭയിലേക്കാകർഷിക്കപ്പെട്ടവനാണദ്ദേഹം. നമ്മുടെ ആരാധനാക്രമങ്ങളും, പ്രാർത്ഥനകളും മററു ഭാഷകളിലുണ്ടാകേണ്ടതിൻെറ ആവശ്യം എത്ര വലുതെന്ന് മംഗൽദാസിൻെറ സഭാപ്രവേശം നമ്മെ ബോധ്യപ്പെടുത്തുന്നു. ആ വഴിക്കു സഭാനേതൃത്വത്തിൻെറ ശ്രദ്ധ തിരിഞ്ഞിരുന്നെങ്കിൽ എന്ന് ഈ അവസരത്തിലാശിച്ചുപോകുന്നു.

## തിരുമേനിമാർ

നിയുക്ത കാതോലിക്കാ ഔഗേൻ മാർ തിമോതിയോസ് തിരുമേനി സമാപനസമ്മേളനത്തിൽ സംബന്ധിക്കയും, പ്രതിനിധികളെ അനുഗ്രഹിക്കയും ചെയ്തു. വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ പ്രസിഡണ്ടു ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ആദ്യന്തം കോൺഫറൻസിൽ സംബന്ധിച്ചിരുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ഒരു ദിവസം വി. കർബ്ബാന അനുഷ്ഠിക്കുകയും മംഗൽദാസിൻെറ മാമ്മോദീസാശുശ്രൂഷ നടത്തുകയും ചെയ്തു. ഏബ്രഹാം മാർ ക്ലിമ്മീസ് തിരുമേനി സമാപനസമ്മേളനത്തിൽ ഉത്തേജജനകമായ ഒരു പ്രസംഗം ചെയ്തു.

ഭക്ഷ്യമന്ത്രി ഇ. പി. പൗലൂസ്, മലയാളമനോരമ ചീഫ് എഡിററർ കെ. എം. ചെറിയാൻ, എഡിററർ എൻ. എം. ഏബ്രഹാം, റവ ഡോ. കെ ഫിലിപ്പോസ്, റവ. ഫാ. ജോർജ് കൊററാലിൽ, ഡോ. ജെ. അലക്സാണ്ടർ, ഡോ. പി. എം. പൗലൂസ് തുടങ്ങിയവർ പല സമയങ്ങളിലായി കോൺഫറൻസിൽ പങ്കെടുത്തു വിദ്യാർത്ഥികൾക്കു പ്രചോദനം നൽകിയിട്ടുണ്ട്.

ഇപ്രാവശ്യത്തെ കോൺഫറൻസിൻെറ വിജയകാരണങ്ങളിൽ പ്രധാനം പ്രാദേശികസഹകരണം ആയിരുന്നു. രാപകലില്ലാതെ കോൺഫറൻസിൻെറ വിജയത്തിനുവേണ്ടി 'മാർത്തയുടെ ശുശ്രൂഷ ചെയ്തുകൊണ്ടിരുന്ന നാട്ടുകാരുടെ സേവനം നന്ദിപൂർവ്വം ഓർക്കേണ്ടതുണ്ട്.

---

# ഗീവറുഗീസ് സഹദായുടെ സാരോപദേശങ്ങൾ

പി. സി. ആൻഡ്റൂസ്

പാശ്ചാത്യ—പൗരസ്ത്യസഭകൾ ഒന്നടങ്കം അതിമഹത്തായി ആദരിച്ച് ഓർമ്മപ്പെരുനാൾ ആഘോഷിക്കുന്ന വിശുദ്ധന്മാർ വിരളമാണ്. അങ്ങനെയുള്ളവരിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനം അലങ്കരിക്കുന്നതു വി. ഗീവറുഗീസ് സഹദായത്രേ. (ഏ. ഡി. 269—303) അദ്ദേഹത്തെ സഹദേന്മാരുടെ കിരീടം എന്നു സബഹുമാനം വിളിച്ചുവരുന്നു. വി. ഗീവറുഗീസ് കേരളീയരുടെ പ്രത്യേക മദ്ധ്യസ്ഥനാണ്. ചരിത്രത്തിൻെറ ചുരുളുകളിൽ അദ്ദേഹം വിസ്മരിക്കപ്പെട്ടുപോയിട്ടില്ല. പല യൂറോപ്യൻരാജ്യങ്ങളിലും സഹദാ ഒരു വലിയ സിദ്ധനായി പരിഗണിക്കപ്പെട്ടുവരുന്നു. ഇംഗ്ലണ്ടിൻെറ രക്ഷാകർത്തൃത്വം വഹിക്കുന്ന (Patron Saint) പരിശുദ്ധൻ ഈ സഹദായാണ്. ഇംഗ്ളീഷ് ജനതയുടെ പതാകയിലുള്ള അരുണവർണ്ണമായ വി. ജോർജ്ജിൻെറ കുരിശും സ്വർണ്ണനാണയങ്ങളിലുള്ള രൂപവും ഇംഗ്ളണ്ടും വി. ഗീവറുഗീസുമായുള്ള ബന്ധത്തെ പ്രകീർത്തിച്ചുകൊണ്ടു ഇന്നും വിരാജിക്കുന്നു. സഹദായുടെ സർപ്പസംഹാരത്തെത്തുടർന്നു ലിഡിയാ രാജ്യത്തെ രാജാവും ജനങ്ങളിൽ ഭൂരിഭാഗവും ക്രിസ്തുമതാനുസാരികളായി. സഹദായുടെ നാമത്തിൽ രാജാവു ഒരു വലിയ ദേവാലയം പണിയിച്ചു. അതു വിശ്വാസികൾക്കു ജീവൻെറ നീരുറവയായിത്തീർന്നു. തദനന്തരം രാജാവ് ഒട്ടധികം ധനം സഹദായുടെ സന്നിധിയിൽ കാഴ്ച സമർപ്പിച്ചു. അദ്ദേഹം അതു സ്വീകരിച്ചില്ല. ആ കാഴ്ചദ്രവ്യം ദൈവമഹത്വത്തിനായി സാധുക്കൾക്കു വിഭാഗിച്ചുകൊടുക്കണമെന്നു രാജാവിനോട് ആജ്ഞാപിക്കയാണു ചെയ്തതു്. ഒടുവിൽ നാലു സുപ്രധാന സംഗതികളെ സംബന്ധിച്ച സഹദാ രാജാവിനെ ഉപദേശിച്ചതായി പുരാണകഥയിൽ പറയുന്നു.

1. ദേവാലയങ്ങളുടെ ഭരണത്തിൽ ശരിയായ മേൽനോട്ടം നടത്തണം.
2. ആചാര്യന്മാരെയും ആചാര്യത്വത്തെയും ബഹുമാനിക്കണം.
3. ആചാര്യന്മാരാൽ നടത്തപ്പെടുന്ന ദിവ്യശുശ്രൂഷകളിൽ താല്പര്യവും ഉത്സാഹവും ഉണ്ടായിരിക്കണം.
4. സാധുക്കളോടു കനിവു കാണിക്കണം.

വി. ഗീവറുഗീസിൻെറ സർപ്പസംഹാരകഥ പരമ്പരയാ വിശ്വസിച്ചുവരുന്ന ഒന്നത്രേ. അതൊരു ചരിത്രസംഭവമാണെന്നു ഖണ്ഡിതമായി പ്രസ്താവിക്കുക സാദ്ധ്യമല്ല. ഇംഗ്ളണ്ടിൻെറ പ്രത്യേക മദ്ധ്യസ്ഥനാണു വി. ഗീവറുഗീസ് എന്നു മേൽപ്രസ്താവിച്ചുവല്ലോ. യോർക്കുഷയറിലെ കോയിൻസ്ബഗ്ഗിൽ ഒരു റോമൻശവകുടീരസ്മാരകശിലയിൽ സർപ്പപീഡിതയായ ഒരു കന്യകയെ രക്ഷിക്കുന്ന കഥാനായകനെ ഒരു വൈദികൻ ആശീർവദിച്ചനുഗ്രഹിക്കുന്നതായി കാണുന്ന ഒരു ശില്പമുണ്ട്. ചില സഭാപിതാക്കന്മാരുടെ അഭിപ്രായത്തിൽ വിശുദ്ധൻെറ സമീപം കൈകൾ കൂപ്പിനിൽക്കുന്ന വനിത സഭയുടെ സാദൃശ്യമാണു വഹിക്കുന്നതു്. വിശുദ്ധൻ കൊന്ന സർപ്പം സഭാംഗങ്ങളെ പ്രലോഭിപ്പിക്കുന്ന പൈശാചികശക്തിയും ക്രൈസ്തവമതമർദ്ദകനായ ഡയൊക്ലീഷൻ തന്നെയായിരുന്നു ആ ക്രൂരജന്തു. നാരകീയശക്തികൾക്ക് എതിരായി സുധീരം പോരാടി സഭാമാതാവിനെ വിജയമകുടം ചൂടിക്കുന്ന ഒരു ക്രൈസ്തവഭടൻെറ പ്രതീതിയാണു വി. ഗീവറുഗീസിൻെറ സ്വരൂപം കാണുമ്പോൾ നമുക്കുണ്ടാകുന്നതു്.

# മററുള്ളവരെ വിധിക്കരുത്

സി ഇ. ജി.

"നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതിനു വിധിക്കരുത്. നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിക്കും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും. എന്നാൽ സ്വന്ത കണ്ണിലെ കോൽ ഓർക്കാതെ സഹോദരന്റെ കണ്ണിലെ കരടു നോക്കുന്നതു് എന്തു്? അല്ലാ, സ്വന്ത കണ്ണിൽ കോൽ ഇരിക്കെ നീ സഹോദരനോടു് നില്ല്, നിന്റെ കണ്ണിൽനിന്നു കരടു് എടുത്തുകളയട്ടെ എന്നു പറയുന്നതു് എങ്ങനെ? കപടഭക്തിക്കാരാ, മുമ്പെ സ്വന്ത കണ്ണിൽനിന്നു കോൽ എടുത്തുകളക; പിന്നെ സഹോദരന്റെ കണ്ണിൽനിന്നു കരടു എടുത്തുകളവാൻ വെടിപ്പായി കാണും."

വി. മത്തായി 7: 1—15

ഗിരിപ്രഭാഷണത്തിലെ അവസാന അദ്ധ്യായത്തിലേക്കു നാം എത്തിയിരിക്കുകയാണു്. ഇതുവരെയായി ദൈവരാജ്യപൗരന്റെ സ്വഭാവം ചിത്രീകരിച്ചു ആ സ്വഭാവവും പഴയനിയമന്യായപ്രമാണവും തമ്മിലുള്ള ബന്ധം വിശദീകരിച്ചു. അതിന്റെ പ്രധാന ഉദ്ദേശവും വിവരിച്ചുകഴിഞ്ഞു. തുടർന്നു് ദൈവരാജ്യപൗരനിൽ, ദൈവത്തോടും സഹജീവികളോടുമുള്ള ബന്ധത്തിൽനിന്നു സ്വാഭാവികമായി രൂപംകൊള്ളേണ്ട ചില സ്വഭാവവിശേഷതകളാണു് ഈ അദ്ധ്യായത്തിന്റെ പ്രഥമ ഭാഗത്തിലെ ചിന്താവിഷയം. അവയിൽ ആദ്യം വരുന്നതു് കുററം വിധിക്കാത്ത പ്രകൃതമത്രെ. "നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതിനു് വിധിക്കരുതു്.

ഈ ഉപദേശത്തോടു തുല്യമായി മൂന്നാംസുവിശേഷത്തിൽ കാണുന്ന ഭാഗം ദൈവത്തിന്റെ സ്വഭാവ വിവരണത്തിനു പിന്നാലെയാണു വരുന്നതു്. ആ ഭാഗംകൊണ്ടു് ഒരു കാര്യം വ്യക്തമാണു്. ദൈവം ഒരുവനെയും വിധിക്കുന്നില്ല അവിടുന്നു് എല്ലാവർക്കും നന്മ ചെയ്യുന്നു. ആ ഒരു മനോഭാവം അവിടത്തെ മനുഷ്യമക്കളിലും കാണേണ്ടതാകുന്നു.

## അന്യരിൽ നന്മ കാണണം

കർത്താവു് ഇതു കല്പിച്ചപ്പോൾ പരീശന്റെ സ്വഭാവം മനോമുകരത്തിൽ കണ്ടിരുന്നിരിക്കാം. പരീശൻ തികഞ്ഞ മതനിയമപാലകനായിരുന്നു. ന്യായപ്രമാണം വിശദമായി പഠിക്കയും അതു പാലിക്കയും ചെയ്തിരുന്ന പരീശരിൽ അവരറിയാതെ തന്നെ തങ്ങളുടെ ജീവിതത്തെക്കുറിച്ചു് സ്വയം തൃപ്തിയും അന്യരുടെ ജീവിതത്തെപ്പററി വിമർശന മനോഭാവവും കടന്നുകൂടി. കർത്താവു് സ്വശിഷ്യന്മാർ,ഒരു നൂതനപരീശസമൂഹമായിത്തീരുവാൻ ഇഷ്ടപ്പെട്ടില്ല. അതിന്റെ ഫലമാണു് ഈ ഉപദേശം. അവിടുന്നു് സ്വശിഷ്യഗണങ്ങളിൽ പ്രതീക്ഷിക്കുന്ന സ്വഭാവം അന്യരിലുള്ള നന്മ കാണുവാനുള്ള വിനയവും തങ്ങളുടെ കുററങ്ങളെക്കുറിച്ചു് നിർദ്ദാക്ഷിണ്യമായി വർത്തിക്കുന്ന മനോഭാവവുമത്രേ. 'നിങ്ങൾക്കു നിങ്ങളുടെ കുറവുകൾ കാണുവാൻ കഴിയും, അതുകൊണ്ടു നിർദ്ദാക്ഷിണ്യമായിത്തന്നെ നിങ്ങളെ കാണണം. ആ ഒരു സമീപനം നിങ്ങളെക്കുറിച്ചുള്ള അമിതാഭിപ്രായം തടയുന്നതിനും വിനയപ്പെടുത്തുന്നതിനും സഹായകമായിരിക്കും. തൽഫലമായി അന്യരെ വിമർശിക്കുവാനും കുററം വിധിക്കുവാനുമുള്ള തിടുക്കം കുറയുകയും ചെയ്യും' എന്നാണു് കർത്താവു് കല്പിച്ചതിന്റെ അർത്ഥം.

ഈ ഭാഗം ചർച്ചചെയ്യുമ്പോൾ ഡോക്ടർ സ്റ്റാൻലി ജോൺസ് രസകരമായ ഒരു സംഭവം ഉദ്ധരിക്കുന്നുണ്ടു്. പാപങ്ങൾ ഏററുപറയുന്നതിനായി രൂപീകരിക്കപ്പെട്ടിട്ടുള്ള ഒരു സമൂഹത്തെപ്പററി ഒരു വിദ്യാർത്ഥി, ഡോക്ടരുടെ ഒരു സ്നേഹിതനോടു സംസാരിക്കുകയായിരുന്നു. അതിലന്തർഭവിച്ചിരിക്കുന്ന പ്രയാസങ്ങൾ ആ സ്നേഹിതൻ ചൂണ്ടിക്കാണിച്ചപ്പോൾ ആ വിദ്യാർത്ഥി പ്രത്യുത്തരം നൽകി. "അതു പ്രയാസമുള്ള കാര്യമല്ല. ഞങ്ങൾ ഞങ്ങളുടെ തെററുകളല്ല; അന്യരുടെ കുറവുകളത്രെ പരസ്പരം പറയുന്നതു്." ഇങ്ങനെയുള്ള സമൂഹം ലോകത്തിലെവിടെയും വളർന്നുകൊണ്ടിരിക്കയാണു്. എന്നാൽ ഒരു ക്രിസ്ത്യാനി ആ വിധം ജീവിപ്പാൻ പാടില്ല സ്നേഹത്തിന്റെ പോരായ്മയാണു് ഈ വിധ മനോഭാവത്തിനു് പ്രധാന കാരണം.

വിധിക്കരുതെന്നു കല്പിച്ചപ്പോൾ, മററുള്ളവരിലുള്ള നന്മ കാണുവാൻ ശ്രമിക്കണമെന്ന ലക്ഷ്യത്തോടെയാണു് അവിടുന്നതു കല്പിച്ചതു്. സഹാനുഭൂതിയും സഹിഷ്ണുതയും കൂടാതെ വിമർശനം നടത്തുന്നവർ വിമർശനവിധേയരാകുന്നവരുടെ എല്ലാ വശങ്ങളും കണ്ടു എന്നു വരുന്നതല്ല. അപരന്റെ ഓരോ കൃത്യത്തിന്റെയും പിന്നിൽ പ്രേരകമായി നിൽക്കുന്ന ശക്തിയെക്കുറിച്ചു് നമുക്കൊരു വിവരവുമില്ല. മററുള്ളവരെ വിധിപ്പാൻ കഴിയാത്തവണ്ണം നമ്മുടെ ബുദ്ധിയും ജ്ഞാനവും പരിമിതമാകുന്നു. മററുള്ളവർ പാപ്പരാണെന്നു് സ്ഥാപിക്കുന്നതിനുള്ള നമ്മുടെ ശ്രമം നമ്മുടെ പാപ്പരത്വം മാത്രമാണു് കാണിക്കുക. ഒരുവന്റെ പരീക്ഷകളുടെ ശക്തിയും സ്വഭാവവും മറെറാരുവനു നിർണ്ണയിക്കുക സാദ്ധ്യമല്ല. ക്രൈസ്തവഭവനത്തിൽ ജനിച്ചു് ക്രൈസ്തവാദർശങ്ങളനുസരിച്ചു വളർന്നുവന്ന ഒരുവൻ അധാർമ്മികസാഹചര്യത്തിൽ വളർന്ന ഒരുവന്റെ പരീക്ഷകളുടെ കാഠിന്യം അറിയുന്നതെങ്ങനെയാണു്. ചിലർ കടന്നുപോയ വഴിയുടെ ക്ലേശസ്വഭാവം നാം ഗ്രഹിച്ചിരുന്നെങ്കിൽ അവരിൽ ദൃശ്യമായിരിക്കുന്ന വിശിഷ്ട സ്വഭാവത്തെക്കുറിച്ചു് നാം അത്ഭുതം കൂറുമായിരുന്നു. ഓരോ മനുഷ്യനിലും ഹൃദയസ്പർശകമായ ചില വിശിഷ്ട സ്വഭാവങ്ങൾ കാണും. നമ്മുടെ കർത്തവ്യം അന്യനെ ന്യായം വിധിക്കുകയല്ല; അവനിൽ അന്തർലീനമായി കിടക്കുന്ന സൗന്ദര്യം കണ്ടാസ്വദിക്കുകയാണു്. അതാണല്ലോ അന്യരിൽനിന്നു നാം പ്രതീക്ഷിക്കുന്നതു്. അതുതന്നെ നമുക്കവർക്കും ചെയ്യാം.

## വിധി ലഘുവല്ല

നിഷ്പക്ഷമായി ഒരുവനെപ്പററി അഭിപ്രായം രൂപീകരിക്കുക ലഘുവായ കാര്യമല്ല. നമ്മുടെ ന്യായവിധികൾ പലപ്പോഴും യുക്തിപൂർവമല്ലാത്ത പ്രതികരണങ്ങളുടെ ഫലമായിരിക്കും. പുരാതന ഗ്രീക്കുകാർ കുഴഞ്ഞ കേസ് വിസ്തരിക്കുന്ന ചില അവസരങ്ങളിൽ ജഡ്ജിയും ജൂറിമാരും പ്രതിയെ കാണാതിരിക്കുവാൻ ഇരുട്ടിൽ കേസുവിസ്താരം നടത്തിയിരുന്നു. കേസിലെ വസ്തുതകളല്ലാതെ യാതൊന്നും ന്യായവിധിക്കു പ്രേരകമാകരുതെന്നുള്ളതായിരുന്നുപോലും, ഈ വിധമൊരു പ്രത്യേക നടപടിക്കു കാരണം.

യാതൊരു മനുഷ്യനും അപരനെ ന്യായം വിധിക്കത്തക്ക വിധത്തിൽ സത്തമനല്ല. വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ എന്തു ചെയ്യണമെന്നു് ആരാഞ്ഞപ്പോൾ കർത്താവു് മറുപടി കല്പിച്ചതു് "നിങ്ങളിൽ കുററമില്ലാത്തവൻ ആദ്യം കല്ലെറിയട്ടെ" എന്നായിരുന്നു. നമ്മുടെ കണ്ണിൽ കോലിരിക്കുമ്പോഴാണു് യേശു കൽപിച്ചപ്രകാരം അപരന്റെ കണ്ണിലെ കരടു നീക്കുവാൻ നാമൊക്കെ ശ്രമിക്കുക. ഏതു മണ്ഡലത്തിലും വിമർശകർ ധാരാളമുണ്ടു്. അവരിൽ അധികപങ്കും ഒന്നുകിൽ ഉത്തരവാദിത്വം ഏറെറടുക്കുന്നതിനു വിസമ്മതിക്കുന്നവരോ അല്ലെങ്കിൽ അപ്രാപ്തരോ ആയിരിക്കും. ശേഷമുള്ളവരിൽ ഒരു പങ്കു് ഉത്തരവാദിത്വം ഏറെറടുത്താൽ അയോഗ്യമായിട്ടായിരിക്കും വർത്തിക്കുക എങ്കിലും അവരുടെയൊക്കെ വിമർശനംകൊണ്ടു് അന്തരീക്ഷം മുഖരിതമാകുന്നു. മററുള്ളവരെ നേർവഴി നയിക്കുവാൻ ശ്രമിക്കുന്നതിനു പകരം അവരവരെ നേർവഴി നയിക്കുവാൻ ശ്രമിച്ചിരുന്നു എങ്കിൽ അതെത്ര പ്രയോജനകരമായിരുന്നു. നാം നമ്മുടെ കുററങ്ങൾ കാണുകയും അന്യരുടെ കുററങ്ങൾ ദൈവത്തിനു വിട്ടുകൊടുക്കുകയും ചെയ്തിരുന്നു എങ്കിൽ !!

ഇത്രയും വിശദീകരിച്ചതുകൊണ്ടു് ഏതൊരു സാഹചര്യ

ത്തിലും ഒന്നുകിൽ ആസ്വാദനം അതല്ലെങ്കിൽ നിശ്ശബ്ദത പാലിക്കണമെന്നു കർത്താവു പഠിപ്പിച്ചതായി അർത്ഥമാക്കരുത്. തെററും ശരിയും തമ്മിൽ, സത്യവും അസത്യവും തമ്മിൽ വേർതിരിക്കുന്നതിനു പര്യാപ്തമായ മാനദണ്ഡങ്ങൾ ഇല്ലാത്തലോകത്തിൽ ഏതിലും എന്തിനെയും സഹിഷ്ണത പാലിക്കണമെന്ന മനോഭാവമാണു പുലരുന്നത്. ആ വിധമൊരു സഹിഷ്ണത കർത്താവു ലേശവും ഉദ്ദേശിച്ചിരുന്നില്ല. ഓരോ പ്രശ്നത്തിൻെറയും വിവിധ വശങ്ങൾ ശരിയായി ഗ്രഹിച്ച് അഭിപ്രായം പുറപ്പെടുവിക്കുവാൻ കർത്താവിനുണ്ടായിരുന്ന കഴിവ് അനന്യസാധാരണമായിരുന്നു. ആ വിവേചനാശക്തി സഭയും സഭാംഗങ്ങളും ഉപയോഗിച്ചു കാണുവാൻ കർത്താവ് ഉദ്ദേശിച്ചിരുന്നു എന്ന് വി. മത്തായി 18: 15-18 കൊണ്ടു വ്യക്തമാണ്. കൂടാതെ തൻെറ പുനരുത്ഥാനശേഷം പാപം മോചിക്കുവാനും പിടിക്കുവാനുമുള്ള അധികാരം. തൻെറ അപ്പോസ്തലന്മാർക്കു നൽകുന്നുണ്ട്. ആവശ്യമായി വന്നാൽ സാന്മാർഗ്ഗിക മാനദണ്ഡങ്ങൾ പുലർത്തുന്നതിൽ സഭാംഗങ്ങൾക്ക് ഉത്തരവാദിത്വമുണ്ടെന്നു നാം ഓർത്തിരിക്കണം. കൊരിന്ത്യസഭയിലെ അധാർമ്മികജീവിതത്തെ അപ്പോസ്തലൻ വിമർശിക്കുന്നത് ഓർത്താലും. ഇത്രയും പ്രതിപാദിച്ചതിൽനിന്ന് അന്ധമായ സഹിഷ്ണത കർത്താവുദ്ദേശിച്ചിരുന്നില്ലെന്നു വ്യക്തമായിരിക്കുമല്ലോ.

ദൈവം നമ്മോടിടപെടുന്നതു നാം മററുള്ളവരോട് ഇടപെടുന്ന മനോഭാവത്തെ ആശ്രയിച്ചായിരിക്കുമെന്നു മററു പലഇടത്തുമെന്നതുപോലെ ഇവിടെയും വ്യക്തമാക്കുന്നുണ്ട്. "നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിക്കും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും." അതു ദൈവത്തെ സംബന്ധിച്ചു മാത്രമല്ല നമ്മോടുള്ള അന്യരുടെ വർത്തനയിലും നമ്മുടെ മാനദണ്ഡമായിരിക്കും എന്നു വി. ലൂക്കോസ് 6: 30–31 നല്ലതുപോലെ വ്യക്തമാക്കുന്നുണ്ട്.

---

## CHRISTIANITY IN A SCIENTIFIC AGE

(continued from page 12)

whenever this experience makes us wish to change the natural world so as to make it a better place. Traditional religion takes over the term God and uses it to shut people off from this realisation, but in the modern world the realisation is increasingly becoming the centre of life. (Has it ever occured to you that technology is itself a "super-natural" activity, in that technological man stands above the ordinary order of nature? And does not modern psychology provide more and more evidence that all human life depends upon the overwhelming creative power of love?)

So I am inclined to feel that the scientific revolution is actually one of the strongest pieces of evidence there is for the Christian claim that Jesus brought about a unique liberation of mankind from its universal disease.

I believe this can be the ideal starting point for presenting Christianity to the modern child, who feels instinctively the enormous value and importance of science and technology. To try to teach Christianity by starting with religion would be like digging down into an old blocked-up cellar because the stair-case to the roof used to start from there. Let us rather rejoice that we are standing firmly on the ground floor, and look around for the materials for building a new stair-case—there are plenty of them to hand in modern science and technology.

(British Weekly)

# Message for Pentecost

**From the Presidents of the World Council of Churches**

"The Spirit of the Lord shall rest upon him, the spirit of wisdom and understanding, the spirit of counsel and might, the spirit of knowledge and true godliness; and his delight shall be in the fear of the Lord'. So writes the prophet Isaia (11: 2-3), and Christians have always given a clear interpretation to his prophecy; it was Jesus Christ upon whom the sevenfold gifts of the Spirit rested, and it was from the risen Christ that these same gifts came to his people on the first Pentecost.

No gifts are more sorely needed by our world in its confusion and violence, its lack of order and its blind self-confidence. And the world should be able to look to the Church of Jesus Christ for these gifts—even in places where that Church may be materially poor and insignificant. 'Silver and gold have I none; but what I have I give you; in the name of Jesus Christ of Nazareth, walk', Too often, however, there are other marks which seem to distinguish us before the world: the spirit of obscurantism and irresolution, the spirit of cheap eloquence and retreat into selfishness, the spirit of fear, not of the Lord but of men.

We can find a constant corrective for these faults in the Word which comes to us through the Bible. For the Bible speaks to us both of our total dependence upon God, and also of the infinite capacities of human nature as taken and restored by God's own Son. It is no accident that today many Christians are rediscovering their unity with one another through deeper study of the Scriptures, whether this be done individually or together. We would urge all our member churches to persevere with the distribution, interpretation and use of the Bible, so that its riches may never be taken for granted but many find fresh value for the generation in which we live.

Every Pentecost, the whole people of God is called to self-examination.

In this year each congregation should ask itself whether it has taken at heart what the Faith and Order Conference in Montreal said about the need for local unity in order that we may truly share the gifts of God and what the Missions Conference at Mexico said about the call to each local church to show the love of God in Christ, in witness and service to the world at its doors.

If we long for the spiritual gifts to rest upon us, we must go back again to their Source and pray, humbly but expectantly:

'Come, Creator Spirit, and stir up in our midst the fulness of those gifts which we have already received'. Only so can we convey to our friends and neighbours, our societies and nations, something of the wisdom and understanding the counsel and might, the knowledge and godliness and awe, which come from keeping company with God.

The Presidents of the World Council of Churches
(Archbishop) Michael Cantuar—London
(Archbishop) Iakovos—New York
(Sir) Francis Ibiam—Enugu
(Principal) David G. Moses—Nagpur
(President) Martin Neimoller—Wiesbaden
J. H. Oldham—St. Leonards-on-Sea
Charles Parlin—New York

# യുവത്വത്തിന്റെ ത്രിമുഖപ്രശ്നങ്ങൾ

ഡോക്ടർ റ്റി. ജോൺ

യുവത്വം എപ്പോൾ ഉദിച്ച് അസ്തമിക്കുന്നുവെന്ന് ക്ലിപ്തപ്പെടുത്തത്തക്കവണ്ണം ആയുസ്സിന് അതിർവരമ്പിട്ട് ഘട്ടങ്ങൾ നിർണ്ണയിക്കാൻ എളുപ്പമല്ല. ഹൈസ്കൂൾ അഭ്യസനകാലം യുവത്വത്തിന്റെ പൂർവ്വാഹ്നമാണെങ്കിൽ കോളജ് അദ്ധ്യയനകാലം അതിന്റെ മദ്ധ്യാഹ്നമാണെന്നു പറയാം. ഓരോ ഘട്ടത്തിനും അതിന്റേതായ സവിശേഷതകളുണ്ട്. ഒന്നു മറ്റൊന്നിനെക്കാൾ പ്രധാനമാണെന്നു ശഠിക്കുന്നതു ശരിയല്ല. കാരണം അവ പരസ്പരാപേക്ഷിതങ്ങളാണ്. എന്നിരിക്കിലും യുവത്വത്തിന്റെ മൂർദ്ധന്യഘട്ടമായി കരുതാവുന്ന കോളജ്കാലം ആയുസ്സിനെ ആകമാനം സ്പർശിക്കുന്നതും വിദൂരവ്യാപ്തിയുള്ള ഫലങ്ങൾ ജനിപ്പിക്കുന്നതുമായ തീരുമാനങ്ങൾ ചെയ്യേണ്ട അവസരമാകയാൽ ഉൽക്കടമായ ഉൽക്കണ്ഠയ്ക്കു വകതരുന്നു. ഈ പ്രായത്തിൽ യുവത്വം അഭിമുഖീകരിക്കുന്ന മൂന്നു പ്രശ്നങ്ങളാണ് ഈ ലഘുലേഖനത്തിൽ പരാമർശിക്കുവാൻ ആഗ്രഹിക്കുന്നത്.

## 1. ജീവിതത്തൊഴിൽ

ഉപജീവനോപാധിയായി മാത്രമല്ല തൊഴിലിനെ വീക്ഷിക്കേണ്ടത്. അതു ശരീരത്തിന്റെയും അതിൽ ഉപരിയായി മനസ്സിന്റെയും ഒരു "ആർത്തി"യാണ്. കുബേരനും കുചേലനും ഈ ആർത്തിയുണ്ട്. ആർത്തിക്കു നിവൃത്തിയുണ്ടായില്ലെങ്കിൽ ജീവിതം ജീവിതമായി തോന്നുകയില്ല. ആദിമനുഷ്യനെ ഏദൻതോട്ടത്തിൽ ജോലി ചെയ്വാനും അതിനെ കാപ്പാനും ദൈവം നിയോഗിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നതിൽനിന്നും തൊഴിലിനെപ്പറ്റിയുള്ള വേദവീക്ഷണം വ്യക്തമാകുന്നു. ജോലി ചെയ്യാത്തവൻ ഭക്ഷിക്കരുതെന്നുള്ളതാണു വേദശാസന. വി. പൗലൊസ് സുവിശേഷഘോഷണത്തോടൊപ്പം ജീവസന്ധാരണത്തൊഴിലും നിർവഹിച്ചുകൊണ്ടിരുന്നു. ഭാരതത്തിലെ യുവജനങ്ങൾക്കു മുൻകാലങ്ങളിൽ തൊഴിൽ കണ്ടുപിടിക്കുക എന്നൊരു പ്രശ്നം ഇല്ലായിരുന്നു: കാരണം ജാതിയും പാരമ്പര്യവും ആണ് തൊഴിലിനുള്ള മാർഗ്ഗനിർദ്ദേശം കൊടുത്തുകൊണ്ടിരുന്നത്. എന്നാൽ നാഗരീകരണം, വ്യവസായീകരണം, പാശ്ചാത്യവിദ്യാഭ്യാസപ്രചരണം ആദിയായ കാരണങ്ങളാൽ ജാതിനീതമായ തൊഴിൽ അപര്യാപ്തവും അപഹാസ്യവും ആയിത്തീർന്നു. ഉദ്യോഗാർത്ഥികളുടെ പ്രളയത്തിനു ആനുപാതികമായി തൊഴിൽസരണികൾ ഇല്ലാതെയും വന്നു. ഉദ്യോഗഭിക്ഷാംദേഹികളുടെ കാര്യം കഷ്ടമത്രേ.

### തൊഴിൽ തെരഞ്ഞെടുക്കൽ

തൊഴിലിന്റെ അസുലഭത തന്നെയല്ല, ഏതു തൊഴിൽ തെരഞ്ഞെടുക്കണമെന്നുള്ളതും യുവതീയുവാക്കന്മാരുടെ പ്രശ്നമാണ്. വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം തെരഞ്ഞെടുക്കേണ്ട തൊഴിലിനെപ്പറ്റി നേരത്തെ തന്നെ സഗൗരവം ചിന്തിച്ചേ മതിയാവൂ. ഇക്കാര്യത്തിൽ എന്നെപ്പറ്റി ദൈവഹിതം എന്താണ്? എന്റെ പ്രാപ്തിക്കും അഭിരുചിക്കും പറ്റിയതാണോ ഈ തൊഴിൽ? എന്റെ ആളത്വത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും ഈ ജോലി ഉപകരിക്കുമോ? ക്രിസ്തീയസാക്ഷ്യം വഹിക്കുന്നതിന് ഇതു് അനുയോജ്യമാണോ? താദൃശപ്രശ്നങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുന്നതിൽ യുവജനങ്ങളെ സഹായിക്കേണ്ടതു യുവജനപ്രസ്ഥാനസംഘാടകരുടെയും നേതാക്കളുടെയും കർത്തവ്യമാണ്. വിവിധ തൊഴിൽരംഗങ്ങൾ നിരീക്ഷിക്കുന്നതിനും അവയെപ്പറ്റി ചർച്ച ചെയ്യുന്നതിനും, വിദഗ്ദ്ധന്മാരെക്കൊണ്ടു പ്രഭാഷണങ്ങൾ നടത്തിക്കുന്നതിനും വിദ്യാഭ്യാസകാലത്തുതന്നെ അവസരങ്ങൾ ഉണ്ടാക്കണം. പ്രാപ്തിയും അഭിരുചിയും ആളത്വസവിശേഷതയും മറ്റും നിർണ്ണയിക്കുന്നതിനുള്ള പരീക്ഷകൾ സമീപകാലത്തു പ്രചാരത്തിൽ വന്നിട്ടുള്ളതു പ്രയോജനപ്പെടുത്തണം. അഭിരുചിയുണ്ടെന്നു തോന്നുന്ന തൊഴിലുകൾ അവധിക്കാലത്തു പരീക്ഷിച്ചുനോക്കുന്ന സമ്പ്രദായം പാശ്ചാത്യരാജ്യങ്ങളിലുണ്ട്.

## 2. ജീവിതപങ്കാളി

യുവതീയുവാക്കന്മാർക്കു വിവാഹത്തിനുള്ള അഭികാമ്യമായ പ്രായം യഥാക്രമം 22-ം, 25-ം ആണെന്നത്രെ അഭിജ്ഞന്മാരുടെ അഭിപ്രായം. അങ്ങനെയെങ്കിൽ യുവത്വത്തിന്റെ തീവ്രമായ പരിഗണനയ്ക്കു പാത്രീഭവിക്കേണ്ട വിഷയമാണ് വിവാഹം. താരുണ്യത്തിന്റെ പ്രാദുർഭാവത്തോടുകൂടി (13–15 വയസ്സു) ലൈംഗിക വികാരങ്ങൾ മൊട്ടിട്ടു തുടങ്ങും. ഉല്പാദനശേഷിയും ഉണ്ടാവും. എന്നാൽ സാമൂഹ്യസമ്മർദ്ദങ്ങളെ ആദരിച്ചും സൗകര്യങ്ങളെ പരിഗണിച്ചും വിവാഹം വിദൂരദീർഘമാക്കേണ്ടി വരും. മാനസിക സംഘർഷങ്ങൾക്കു ഹേതുവാകാവുന്ന ഒരു വസ്തുതയാണിതു്. വികാരങ്ങൾ മൂർച്ഛിക്കയും വിവേകം പരിത്യജിക്കയും ചെയ്തുപോകാം. അതിന്റെ ഫലമായി മാതാപിതാക്കന്മാരോടും അധികാരസ്ഥരോടും സംഘട്ടനം ഉണ്ടായെന്നു വരാം. സാമൂഹ്യസാഹചര്യങ്ങൾകൊണ്ടാണു സംഘർഷം ഉണ്ടാകുന്നതു്, പ്രായഘട്ടത്തിന്റെ അനിവാര്യതകൊണ്ടല്ല എന്ന് സിദ്ധാന്തിക്കുന്ന സാമൂഹ്യശാസ്ത്രജ്ഞന്മാരും മന:ശാസ്ത്രജ്ഞന്മാരുമുണ്ട്. എന്നിരുന്നാലും ഈ പ്രായത്തിൽ കാറ്റും പിശറും ഉണ്ടാകാനുള്ള സാദ്ധ്യത വിഗണിച്ചുകൂടാ. ആകയാൽ ഈ ഘട്ടം സുഗമമായി തരണം ചെയ്യുന്നതിനു പര്യാപ്തമായ വിധത്തിൽ അദ്ധ്യാത്മമാർഗ്ഗദർശനം കൊടുക്കുവാൻ ചുമതലക്കാർ താല്പര്യപ്പെടണം.

### പങ്കാളിയെ തെരഞ്ഞെടുക്കുന്ന ഉത്തരവാദിത്വം മക്കൾക്കു നൽകണം

പ്രണയപരിണയത്തിനു മാതാപിതാക്കന്മാർ പ്രായേണ പ്രതിബന്ധകാരികൾ ആണ്. ഭാരതത്തിലെ വിശേഷിച്ചു കേരളത്തിലെ, സംസ്കാരസംവിധാനത്തിൽ സജ്ജീകൃതവിവാഹത്തിനാണ് പൊതുജനസമ്മതി. ഇക്കാരണത്താൽ പരിണയോന്മുഖരായ എത്രയോ തരുണീതരുണന്മാരാണ് നിരാശരോ പ്രക്ഷോഭകാരികളോ ആയി പരിണമിച്ചിട്ടുള്ളത്. രണ്ടു സമ്പ്രദായങ്ങളുടെയും സവിശേഷതകൾ സമ്മേളിക്കുന്ന വിധത്തിൽ മക്കളുടെ ഹിതം നന്നായി കണക്കിൽ എടുത്തുകൊണ്ടു മാതാപിതാക്കന്മാർ ക്രമീകരിക്കുന്ന വിവാഹത്തിനാണ് വിജയസാദ്ധ്യത കൂടുതൽ. ആജീവനാന്ത പങ്കാളിയെ തെരഞ്ഞെടുക്കുന്നതിന്റെ ആത്യന്തികമായ ഉത്തരവാദിത്വം മക്കൾക്കുതന്നെ കൊടുക്കുകയാണ് വിവേകം. വധൂവരന്മാർ വിവാഹവേദിയിൽ എത്തുന്നതിനു മുമ്പുതന്നെ പരസ്പരം പരിചയപ്പെടുന്നതിനും മനസ്സിലാക്കുന്നതിനും മാതാപിതാക്കന്മാരോ ക്രിസ്തീയയുവജന നേതാക്കളോ അവസരം ഉണ്ടാക്കിക്കൊടുക്കണം. വികാരങ്ങൾക്കു വിചാരത്തെക്കാൾ പ്രവൃദ്ധമായ ആവേശവും ഊഷ്മാവും ഉണ്ടായിരിക്കുമെന്നുള്ളതിനാൽ താദൃശ സന്ധികളിൽ വികാരവശഗരാകാൻ ഇടയുള്ള യുവതീയുവാക്കന്മാർക്കു മാതാപിതാക്കന്മാരുടെ സമചിത്തതയോടു കൂടിയ ബുദ്ധ്യുപദേശം അത്യന്തം പ്രയോജനപ്പെടും. പ്രതിബന്ധങ്ങൾ ഉണ്ടായാൽ മാതാപിതാക്കന്മാരുടെ അനുമതിക്കും, അനുഗ്രഹത്തിനുംവേണ്ടി ക്ഷമാപൂർവം കാത്തിരിക്കയാണ് സാധാരണ പരാജയത്തിൽ പര്യവസാനിക്കുന്ന പലായന പരിഗ്രഹത്തെക്കാളും കച്ചേരി കല്യാണത്തെക്കാളും ശ്രേഷ്ഠമായിട്ടുള്ളത്. യുദ്ധകാലത്തു നടത്തുന്ന "മിന്നൽവിവാഹ"ങ്ങളിൽ 80 % ശോകപര്യവസായികൾ ആണെന്നു സ്ഥിതിവിവരക്കണക്കുകൾ സാക്ഷിക്കുന്നു.

### ചർച്ചാസമ്മേളനം അഭിലഷണീയം— വൈവാഹികവിഷയത്തിൽ

ലൈംഗിക വിഷയങ്ങൾ, വിവാഹം, കുടുംബം ഇവ ആധാരമാക്കി പഠനക്ലാസ്സുകളും, ചർച്ചകളും ഇടവകയിലെ യുവജനങ്ങളുടെ ആദ്ധ്യാത്മിക പരിപാടികളിൽ ഉൾപ്പെടുത്തണം. വിവാഹജീവിതത്തിൽ വിജയം വരിക്കാൻ സാധിച്ചിട്ടുള്ള ഒരു ഭർത്താവിനെയും ഭാര്യയെയും ഒരുമിച്ചു ക്ഷണിച്ചുവരുത്തി യുവജനങ്ങൾ ഉന്നയിക്കുന്ന ചോദ്യങ്ങൾക്കു് അനുഭവസിദ്ധികൾ അടിസ്ഥാനമാക്കി മറുപടി പറയുവാൻ സൗകര്യമുണ്ടാക്കണം. ഈ വിഷയം ആസ്പദിച്ചു് ഏതാനും ബൈബിൾ ക്ലാസ്സുകൾ ഇടവക വൈദികൻ പഠിപ്പിക്കണം. മന:ശാസ്ത്രവും സമൂഹശാസ്ത്രവും ഈ തുറയിൽ എന്തുപറയുന്നുവെന്നു കേൾക്കാൻ പ്രഭാഷണങ്ങൾ ഏർപ്പെടുത്തണം. വിജാതീയ വിവാഹം ആകാമോ? സ്ത്രീധനത്തിന്റെ സ്ഥാനം എന്തായിരിക്കണം? ഭാര്യ ധനാർജ്ജനത്തൊഴിലിനു പോകാമോ? വിവാഹച്ചടങ്ങുകൾക്കുവേണ്ടി പണം ചെലവുചെയ്യുന്നതിൽ എന്തു പ്രമാണം സ്വീകരിക്കണം? വിവാഹം നിശ്ചയിച്ച ശേഷം പിന്മാറാമോ? വിവാഹത്തെ വിജയിപ്പിക്കുന്ന ഘടകങ്ങൾ ഏതെല്ലാം? കൂട്ടുകുടുംബമാണോ, ഒററ കുടുംബമാണോ നല്ലതു്?—ആദിയായ പ്രശ്നങ്ങളുംകൂടി പഠനക്ലാസ്സുകളിലും ചർച്ചാസമ്മേളനങ്ങളിലും പര്യാലോചിക്കണം.

### 3. ജീവിതതത്വശാസ്ത്രം

മൂന്നാമതായി യുവത്വത്തിന്റെ അലംഘനീയമായ ആവശ്യമാണു് ആയുസ്സിനെ ഏകീകരിച്ചുനിറുത്താൻ പര്യാപ്തമായ ഒരു ജീവിത പ്രമാണം അഥവാ ജീവിതവിധം വേണമെന്നുള്ളതു്. അല്ലാത്ത പക്ഷം ജീവിതത്തിനു് പൊരുളില്ല, ലക്ഷ്യമില്ല. അതു ശിഥിലീഭവിക്കും. ദ്രവിക്കും. ആളത്വപക്വതയുടെ ഒരു പ്രധാനലക്ഷണം മേൽ പറഞ്ഞ ജീവിതമാതൃക ഉണ്ടായിരിക്കുകയാണെന്നു് വിശ്വപ്രശസ്തനായ Allport എന്ന മന:ശാസ്ത്രജ്ഞൻ അഭിപ്രായപ്പെടുന്നു. യേശുവിനു് തന്റെ ആയുസ്സിനെപ്പററി ഈ ഏകീകരണക്ഷമമായ തത്വശാസ്ത്രം ഉണ്ടായിരുന്നു. തന്റെ ജീവനെ കളഞ്ഞിട്ടു് അതിനെ കണ്ടെത്തുക എന്നുള്ളതും അങ്ങനെ ദൈവത്തിന്റെ ഇഷ്ടം നിറവേററുക എന്നുള്ളതും ആയിരുന്നു യേശുവിന്റെ ജീവിതതത്വശാസ്ത്രം. ബറബ്ബാസിനും ഉണ്ടായിരുന്നു ഒരു തത്വശാസ്ത്രം—രക്തപങ്കിലമായ വിപ്ളവത്തിൽകൂടി രാഷ്ട്രീയ സ്വാതന്ത്ര്യം സമ്പാദിക്കുക. പീലാത്തോസിനുപോലും ഒരു ജീവിത സിദ്ധാന്തം ഉണ്ടായിരുന്നു. സ്വയം ഭദ്രതയ്ക്കു പ്രഥമ സ്ഥാനം. ആ പരിഗണനയുടെ മുമ്പിൽ "സത്യം എന്നാൽ എന്തു്?" എന്നു് അവജ്ഞാപൂർവം ആക്രോശിച്ചുപോകും എന്നേയുള്ളു. ബറബ്ബാസിന്റെയും പീലാത്തോസിന്റെയും തത്വശാസ്ത്രം ജീവിതത്തെ ഏകീഭവിപ്പിക്കയാണു്, ജീർണ്ണിപ്പിക്കയല്ല ചെയ്തതു്. യേശുവിന്റെ ജീവിതപാഠം മൂലം എണ്ണാനാവാത്ത തന്റെ അനുഗാമികൾക്കു് താൻതന്നെ വഴിയും സത്യവുമായിത്തീർന്നു.

ഒരു യുവാവിന്റെയോ യുവതിയുടെയോ ജീവിതതത്വശാസ്ത്രം എങ്ങനെയുള്ളതാണെന്നു നിർണ്ണയിക്കുവാൻ ഈ സൂചനകൾ സഹായിക്കും.

1. സമയം. ഒരാഴ്ചയിലെ 168 മണിക്കൂറിൽ 56 മണിക്കൂർ ഉറക്കത്തിനും 30 മണിക്കൂർ വിദ്യാഭ്യാസത്തിനും 12 മണിക്കൂർ ഭക്ഷണത്തിനും വിനിയോഗിച്ചാൽ 70 മണിക്കൂർ അവശേഷിക്കുന്നുണ്ടല്ലോ. ഇതിൽ പഠനം, ആരാധന, സേവനം, കായികവിനോദം ഇവയ്ക്കായി എന്തു ക്രമത്തിൽ സമയം എടുക്കും? സമയത്തിന്റെ കാര്യത്തിൽ നമ്മുടെ കാര്യവിചാരകത്വം വിസ്മരിക്കരുതു്. 2. പണം. നമ്മുടെ കൈവശമുള്ള പണം ഏറെയോ കുറെയോ ആകട്ടെ അതു നാം എന്തിനു്, എങ്ങനെ വിനിയോഗിക്കുന്നു? വരവുചെലവു കണക്കുണ്ടോ? വസ്ത്രം, പുസ്തകം, അലങ്കാരം, സംഭാവന, വിനോദം ഈ ഇനങ്ങളിലുള്ള ചെലവിന്റെ അനുപാതക്രമം ശ്രദ്ധിക്കാറുണ്ടോ? 3. സന്തോഷവിഷയങ്ങൾ. ഏററം സന്തോഷംതരുന്ന കാര്യങ്ങൾ ഏവയാണു്? ശാശ്വതവിലയുള്ളതാണോ ക്ഷണികമാണോ? 4. പൂജ്യഭാജനങ്ങൾ. എങ്ങനെയുള്ള വ്യക്തികളാണു ബഹുമാന്യരും അനുകരണീയരുമായി തോന്നുന്നതു്? ചലച്ചിത്രങ്ങളിലെ അയഥാർത്ഥ പാത്രങ്ങളുമായി സാമ്യം പ്രാപിക്കാറുണ്ടോ? 5 ജീവിതത്തൊഴിൽ. എന്തു തൊഴിൽ ആണു സ്പൃഹണീയമായി കരുതുന്നതു്?

ആയുസ്സിനു് അന്തസാരവും സംയുക്തതയും പ്രദാനംചെയ്യുന്ന ഒരു ജീവിതതത്വശാസ്ത്രം കണ്ടുപിടിക്കേണ്ട പ്രായഘട്ടമാണു യൗവനം. അതിൽ സഭാനേതൃത്വം യുവജനങ്ങൾക്കു സഹായവും ആവേശവും നൽകണം. ആവശ്യമെങ്കിൽ ആയുസ്സിനെത്തന്നെ ആഹുതി ചെയ്യാൻ തക്കവണ്ണം മഹത്തായ ഒരു തത്വശാസ്ത്രം ആയിരിക്കണം തെരഞ്ഞെടുക്കുന്നതു്. ദൈവഹിതത്തിനു വേണ്ടി ജീവിക്കുന്നതിനെക്കാൾ വലിയ ജീവിതമില്ല, അതിനു വേണ്ടി മരിക്കുന്നതിനെക്കാൾ മഹത്തായ മരണവുമില്ല.

---

# സഭയിൽ ഭിന്നത സൃഷ്ടിക്കരുതു്

## യുവജനപ്രസ്ഥാനവാർഷികത്തിലെ പ്രസംഗങ്ങൾ

മലങ്കരസഭയിൽ ഭിന്നതകൾ ഒന്നും ഉണ്ടാകാതെ മേലാൽ സഹോദരന്മാരെപ്പോലെ മുമ്പോട്ടു പോകാൻ സഭാംഗങ്ങൾ ആത്മാർത്ഥമായി ശ്രമിക്കണമെന്നു നിയുക്തകാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി അനുസ്മരിപ്പിച്ചിരിക്കുന്നു.

സഭയിലെ വഴക്കുകൾക്കു കാരണക്കാർ സഭാംഗങ്ങൾ തന്നെയാണെന്നും അതിനു മററാരെയും കുററം പറയേണ്ടതില്ലെന്നും തിരുമേനി തുടർന്നു പറഞ്ഞു.

പത്തിച്ചിറ ബസ്സേലിയോസ് നഗറിൽ കഴിഞ്ഞ ഞായറാഴ്ച ചേർന്ന ഓർത്തഡോക്സ് യുവജനപ്രസ്ഥാന വാർഷികത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു് തിരുമേനി പ്രസംഗിക്കുകയായിരുന്നു. മെത്രാന്മാരുടെയോ വൈദികരുടെയോ ചെയ്തികളിൽ തെററുവന്നുപോയാൽ പൊതുവേ വിമർശിക്കാതെ അതു് അവരെ നേരിൽകണ്ടു് അറിയിക്കുകയാണു് വേണ്ടതെന്നു തിരുമേനി അഭിപ്രായപ്പെട്ടു.

യേശുക്രിസ്തു വിജാതിയരെയും സ്നേഹിച്ചിരുന്നതിനാൽ ജാതിമതചിന്തകൾ പരിഗണിക്കാതെ ക്രിസ്ത്യാനികൾ സ്നേഹവും സഹതാപവും പരോപകാര പ്രവർത്തനങ്ങളും പകർന്നുകൊടുക്കണമെന്നു് തിരുമേനി പറഞ്ഞു. ഹൈന്ദവരുടെ മതസഹിഷ്ണുതാബോധം ഇല്ലായിരുന്നുവെങ്കിൽ മതപ്രചരണത്തിനു ഭാരതത്തിൽ ഇത്രയേറെ സൗകര്യം ക്രിസ്ത്യാനികൾക്കു് ലഭിക്കുകയില്ലായിരുന്നുവെന്നുള്ള വസ്തുത വിസ്മരിച്ചുകളയരുതെന്നു തിരുമേനി യുവജനങ്ങളെ അനുസ്മരിപ്പിച്ചു.

ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും ശ്രീ. കെ. എം. മാത്യുവും (തിരുവല്ല) പ്രസംഗിച്ചു.

ജനറൽ സെക്രട്ടറി റവ. ഫാ. ററി. ജെ. ജോഷ്വാ അവതരിപ്പിച്ച വാർഷിക റിപ്പോർട്ടും വരവുചെലവു കണക്കുകളും യോഗം അംഗീകരിച്ചു. വൈസ് പ്രസിഡണ്ടു് റവ. ഫാ. എം. വി. ജോർജ്ജ് സ്വാഗതമാശംസിക്കുകയും ഫാ. ജോഷ്വാ കൃതജ്ഞത പറയുകയും ചെയ്തു. നേരത്തെ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ വേർപാടിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

# ഇൻഡ്യയിലെ ഏററവും നല്ല ഗ്രാമം

ബാരൺപഞ്ചായത്തു സമിതിയിലെ ഭൂമി വന്ധ്യയല്ല; ഫത്തേപ്പൂർസിക്രി പോലെ വിജനമായ ഒരു പ്രദേശവുമല്ല ഫത്തേപ്പൂർ. രാജസ്ഥാനിലെ കോട്ടാജില്ലയിലെ ബാരനിൽ നിന്നും (പഞ്ചായത്തുസമിതിയുടെ ആസ്ഥാനം) ഏകദേശം ആറു മൈലകലെയുള്ള വികസിച്ചുവരുന്ന ഒരു ചെറുഗ്രാമമാണതു്. 1962—63–ലെ ദേശീയനിലവാരമൽസരത്തിൽ പ്രസ്തുത ഗ്രാമം ഭാരതത്തിലെ ഏററവും നല്ല ഗ്രാമം എന്ന ബഹുമതി നേടി.

ഈ ഗ്രാമത്തിൻെറ സ്തുത്യർഹമായ വിജയത്തിൻെറ കാരണം എളുപ്പം ബോദ്ധ്യപ്പെടാവുന്നതാണു്. മൊത്തം 175 കർഷകകുടുംബങ്ങളും വിവിധതരം വളങ്ങൾ ഉപയോഗിച്ചും ആധുനികസമ്പ്രദായങ്ങൾ സ്വീകരിച്ചും കൃഷി ചെയ്യുന്നു. കൃഷിയോഗ്യമായ 2032 ഏക്കറിൽ C. 591, ബാസ്മതി എന്നീ മേൽത്തരം നെൽവിത്തുകളുപയോഗിക്കുന്നു. എല്ലാ കൃഷീവലകുടുംബങ്ങളും സഹകരണസംഘങ്ങളിൽ അംഗങ്ങളാണു്. അവരെല്ലാം ഗ്രാമത്തിലെ സർവീസ് കോ–ഓപ്പറേററീവിലെ സജീവപ്രവർത്തകരുമാണു്. മേൽത്തരം വിത്തുകളുടെ കാര്യത്തിൽ പ്രസ്തുത ഗ്രാമം സ്വയംപര്യാപ്തമാണെന്നു മാത്രമല്ല, സമീപപ്രദേശങ്ങളിലെ ഗ്രാമങ്ങൾക്കും പഞ്ചായത്തു സമിതികൾക്കും ഈ ഗ്രാമം വിത്തു് വിതരണം ചെയ്യുന്നുമുണ്ടു്. 1962—63–ൽ ഏകദേശം 6000 മന്നു് കോതമ്പുവിത്തു് ഇവിടെനിന്നു് സമീപഗ്രാമങ്ങളിൽ വിതരണം ചെയ്യപ്പെട്ടു

## മൂന്നു് അടിസ്ഥാനസ്ഥാപനങ്ങൾ

ഒരു ഗ്രാമത്തിൻെറ വികസനത്തിനും ക്ഷേമത്തിനുമാധാരമായ മൂന്നു അടിസ്ഥാനസ്ഥാപനങ്ങളും—ഗ്രാമപ്പഞ്ചായത്തു്, സർവീസു് സഹകരണസംഘം, വിദ്യാലയം—ഈ ഗ്രാമത്തിൽ പരസ്പരസൗഹാർദ്ദത്തോടെ പ്രവർത്തിച്ചുവരുന്നു. പഞ്ചായത്തുപ്രസിഡൻറും അംഗങ്ങളും, ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടവരല്ലെങ്കിൽപ്പോലും, ഗ്രാമസഭയുടെ മുഴുവൻ വിശ്വാസവും നേടിയിട്ടുള്ളവരാണു്. പുരോഗമനാശയമുള്ള ഒരു കൃഷിക്കാരൻകൂടിയായ പഞ്ചായത്തു് പ്രസിഡൻറു്, ഗ്രാമത്തിൻെറ വികസനപ്രവർത്തനങ്ങളിൽ മുഴുവൻ സമയം ആത്മാർത്ഥമായി പ്രവർത്തിക്കുന്നുവെന്നു മാത്രമല്ല, മററു ഗ്രാമീണർക്കു് ഒരു പ്രചോദനകേന്ദ്രമായി വർത്തിക്കുകയും ചെയ്യുന്നു. എല്ലാ കാര്യങ്ങളും ഐകകണ്ഠ്യേന തീരുമാനിക്കപ്പെട്ടിരുന്നുവെന്നതു് പഞ്ചായത്തിനു് അഭിമാനിക്കാവുന്ന ഒരു വസ്തുതയാണു്.

1960–ൽ 30 അംഗങ്ങളോടും 1110 രൂപാ ഓഹരിമൂലധനത്തോടുംകൂടി സമാരംഭിക്കപ്പെട്ട വില്ലേജ് സർവീസ് കോ–ഓപ്പറേററീവിനു് ഇന്നു് 175 അംഗങ്ങളും 3185 രൂപ ഓഹരി മൂലധനവുമുണ്ടു്.

## കൃഷി

ഗ്രാമവികസനത്തിൽ യുവജനസമാജം ഒരു പ്രമുഖ പങ്കു് വഹിക്കുന്നുണ്ടു്. സമാജത്തിലെ 42 അംഗങ്ങളും വിവിധതരം കൃഷികൾ നടത്തിവരുന്നു. പലതരം രാസവളങ്ങളും പല അനുപാതങ്ങളിൽ ഉപയോഗിക്കുക, വിവിധ സ്ഥിതിഗതികളിൽ പലതരം വിത്തുകൾ ഉപയോഗിക്കുക എന്നിവയാണവ. പ്രസ്തുത സമാജത്തിൻെറ അദ്ധ്യക്ഷൻ; സംസ്ഥാന ഗവണ്മെൻറിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കപ്പെട്ട ഒരു ഭാരതദർശനസഞ്ചാരപരിപാടി പ്രകാരം രാഷ്ട്രത്തിൻെറ വിവിധ ഭാഗങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാററങ്ങൾ നേരിട്ടു കണ്ടു മനസ്സിലാക്കിയിട്ടുണ്ടു്.

പുതിയ ആശയങ്ങളും പരിപാടികളുമായിട്ടാണു് അയാൾ മടങ്ങിയെത്തിയതു്. അവയിൽ ചിലതു് സ്വന്തം പ്രവർത്തനമണ്ഡലത്തിൽ പരീക്ഷിച്ചുനോക്കുന്നുമുണ്ടു്. ഇന്നു് ഗ്രാമത്തിലെ ഓരോ പാടവും ഓരോ പരീക്ഷണശാലയാണു്. അവിടെ വിവിധ കാർഷികപരീക്ഷണങ്ങൾ നടത്തപ്പെടുന്നു. ഓരോ ഏക്കറിനു വിളവു് വർദ്ധിപ്പിക്കാൻവേണ്ടി ഗ്രാമവാസികളെല്ലാംതന്നെ നിരന്തരപരീക്ഷണങ്ങളിൽ വ്യാപൃതരാണു്.

കാൽ ശതാബ്ദത്തിനു മുൻപു്, ഈ ഗ്രാമത്തിൽ നെൽക്കൃഷി അജ്ഞാതമായിരുന്നു. പക്ഷേ ഇന്നാകട്ടെ കൃഷിക്കാർ ഏക്കറൊന്നിനു് 50 മന്നു നെല്ലു് വിളയിക്കുന്നുണ്ടു്. സാമൂഹ്യവികസന പരിപാടിയുടെ ശ്രമഫലമായി ജപ്പാൻ നെൽക്കൃഷി വ്യാപകമായി സ്വീകരിച്ചുവരുന്നുണ്ടു് 500 ഏക്കർ സ്ഥലത്തു് മാത്രമേ നെൽക്കൃഷി നടത്തപ്പെടുന്നുള്ളുവെങ്കിലും ഗ്രാമത്തിൻെറ വരുമാനം 1 1/2 ലക്ഷം രൂപ കണ്ടു വർദ്ധിച്ചിട്ടുണ്ടു്. ഗ്രാമീണർ പഴയ കടങ്ങളെല്ലാം വീട്ടി അവരുടെ ജീവിതനിലവാരം അനുദിനമെന്നോണം മെച്ചപ്പെട്ടുകൊണ്ടിരിക്കുന്നു.

ഗ്രാമത്തിൻെറ ശുചിത്വമാണു് സന്ദർശകൻെറ ശ്രദ്ധയാകർഷിക്കുന്ന പല പ്രത്യേകതകളിലൊന്നു്. ഓരോ വീടും വെള്ളയടിച്ചിട്ടുണ്ടു്. യുവസമാജാംഗങ്ങളുടെ വീടുകളിൽ അവരുടെ അംഗനമ്പരുള്ള നെയിം പ്ലേററുകൾ തറച്ചിട്ടുണ്ടു്. വായുസഞ്ചാരസൗകര്യങ്ങളും, ശരിയായ ശുചീകരണ ഏർപ്പാടുകളും ശുദ്ധജലം സൂക്ഷിക്കാനുമുള്ള സ്ഥലസൗകര്യങ്ങളും എല്ലാ വീടുകളിലുമുണ്ടു്.

## തന്നെക്കാൾ വലുതു് സമൂഹം

ആത്മത്യാഗവും സേവനമനോഭാവവുമാണു് ഈ സാർവ്വത്രികമായ പുരോഗതിക്കു് മുഖ്യകാരണം. സ്കൂളുകളെന്നു പറയത്തക്കവണ്ണം അവിടെ ഒന്നുമില്ലായിരുന്നു. കെട്ടിടം നിർമ്മിക്കാൻ അവർ ഫണ്ടു പിരിവു നടത്തി. പക്ഷേ അനുയോജ്യമായ ഒരു സ്ഥലം അവർക്കു് ലഭിച്ചില്ല. ഗ്രാമത്തിനു സമീപമുള്ള ഒരു നിരപ്പായ സ്ഥലം അനുയോജ്യമാണെന്നു

ചർച്ച് വീക്കിലി

---

## പ്രമേയം

പള്ളികളിൽ കരിമരുന്നുപ്രയോഗത്തിനു ചെലവഴിക്കുന്ന സംഖ്യ സഭയിലെ യൂത്തു ഡിപ്പാർട്ടുമെൻറിൻെറ പ്രവർത്തനങ്ങൾക്കു നൽകണമെന്നു് ബന്ധപ്പെട്ടവരോടു് അഭ്യർത്ഥിച്ചുകൊണ്ടു് ശ്രീ. വി. എ. അലക്സാണ്ടറും, കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ പാവന സ്മരണയെ നിലനിറുത്തുന്നതിനു് "ബസ്സേലിയോസ് യൂത്തു് സെൻറർ" എന്ന പേരിൽ ഒരു സെൻറർ സ്ഥാപിക്കുന്നതിനാവശ്യമായ പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുന്നതിനു യൂത്തു് മൂവ്മെൻറു് കേന്ദ്രക്കമ്മിററിയെ അധികാരപ്പെടുത്തുന്നതിനായി റവ. ഫാ. എം. വി. ജോർജ്ജും അവതരിപ്പിച്ച പ്രമേയങ്ങൾ പാസ്സാക്കി.

"സഭയെ ഓർത്തുകൊള്ളണം" എന്നു കാലം ചെയ്ത പ. കാതോലിക്കാ ബാവാ തിരുമേനി ഏതവസരത്തിലും യുവാക്കളെ അനുസ്മരിപ്പിച്ചിരുന്നതു് മറന്നുപോകരുതെന്നു ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ചൂണ്ടിക്കാണിച്ചു. സഭയുടെ ഇന്നത്തെ നിർണ്ണായക ഘട്ടത്തിൽ വിശ്വസ്തതയോടുകൂടി പ്രവർത്തിക്കുവാൻ സഭാംഗങ്ങളെ പ്രത്യേകിച്ചും യുവജനങ്ങളെ അദ്ദേഹം ഉൽബോധിപ്പിച്ചു.

## ഭാരവാഹികൾ

യൂത്തു്മൂവ്മെൻറിൻെറ അടുത്ത വർഷത്തെ ഭാരവാഹികളായി താഴെപ്പറയുന്നവർ ഐകകണ്ഠ്യേന തിരഞ്ഞെടുക്കപ്പെട്ടു. പ്രസിഡണ്ടു് മാർ ക്ലീമിസ് തിരുമേനി, വൈസ് പ്രസിഡണ്ടു് റവ. ഫാ. എം. വി. ജോർജ്ജ്, ട്രഷറർ ശ്രീ. സി. ജോർജ്ജ്, ഓഡിററർ ശ്രീ. ററി. ജെ. അലക്സാണ്ടർ, ഓർത്തഡോക്സ് യൂത്തു് പത്രാധിപർ റവ. ഫാ. ഡാനിയേൽ എൻ. വറുഗീസ്, പബ്ളിഷർ എ. ജോർജ്ജുകുട്ടി, പത്രാധിപസമിതിയംഗം ശ്രീ. കെ. വി. മാമ്മൻ.

പാക്കിസ്ഥാനിൽനിന്നു് ഇന്ത്യയിൽ എത്തിയിട്ടുള്ള അഭയാർത്ഥികൾക്കുവേണ്ടി വസ്ത്രങ്ങൾ ശേഖരിച്ചയച്ചുകൊടുക്കാൻ ശ്രീ. കെ. ററി. തോമസ് ബി. ഏ. ബി. ഡി. കൺവീനറായി ഒരു കമ്മിററിയെ യോഗം നിയോഗിച്ചു. ടിബററൻ അതിർത്തിയിലെ മിഷനറി പ്രവർത്തനങ്ങൾക്കായി എടുത്ത കാണിക്ക ശേഖരത്തിൽ 143 ക. 50 സ. ലഭിച്ചു.

# ഉപദ്രവിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിപ്പിൻ

എച്ച്. മോറിസൺ

"ഞാനോ നിങ്ങളോട് പറയുന്നതു്: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ; നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ." മത്താ. 5: 44. മററുള്ളവരോട ക്ഷമിക്കുന്നതിനും ശത്രുക്കളെ സ്നേഹിക്കുന്നതിനും പ്രതികാരം ചെയ്യാതെയിരിക്കുന്നതിനുമുള്ള അനേക ഉപദേശങ്ങൾ യേശുക്രിസ്തുവിൻെറ പർവതപ്രസംഗത്തിൽ നാം കാണുന്നുണ്ട്. ആരോടെങ്കിലും കോപം നമ്മുടെ ഹൃദയത്തിൽ ഉണ്ടെങ്കിൽ അതു് കൊലപാതകത്തിനു് സമമാണു് എന്നു കർത്താവു പഠിപ്പിച്ചു. നിൻെറ സഹോദരനോട നിരപ്പാകാതെ ദൈവസന്നിധിയിൽ കൊണ്ടുവരുന്ന യാഗങ്ങളെ ദൈവം സ്വീകരിക്കുന്നില്ല എന്നും നമ്മെ പഠിപ്പിച്ചിട്ടുണ്ട്. ദോഷത്തോട് എതിർക്കരുതു് എന്നു മാത്രമല്ല, ഒരു ചെകിട്ടത്തു് അടിക്കുന്നവനു്, മറേറതും കാണിച്ചുകൊടുക്കുവാനത്രെ ഉപദേശം. വസ്ത്രത്തിനു് പിടിക്കുന്നവനു് പുതപ്പുംകൂടെ വിട്ടുകൊടുക്കുക. നിന്നെ ന്യായവിസ്താരത്തിലേക്കു് ഒരുവൻ വലിച്ചിഴച്ചുകൊണ്ടുപോകുമ്പോൾ നിനക്കു് സ്വീകരിക്കാനുള്ള പ്രമാണമത്രെ ഇതു്. ഒരു നാഴിക പോകുവാൻ ആവശ്യപ്പെടുന്നവനോടുകൂടെ രണ്ടു നാഴിക പോകുക. ശത്രുക്കളെ സ്നേഹിപ്പിൻ എന്നും, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ എന്നും, പകെയ്ക്കുന്നവർക്കു് നന്മ ചെയ്‌വിൻ എന്നും, ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ എന്നും കർത്താവു പഠിപ്പിച്ചതു് എന്തിനു്? "സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനു് പുത്രന്മാരായിത്തീരേണ്ടതിനു തന്നെ." സഹിഷ്ണുതയുടെയും ക്ഷമയുടെയും, സ്നേഹിക്കുവാൻ അവകാശമില്ലാത്തവരെ സ്നേഹിക്കുന്ന സ്നേഹത്തിൻെറയും ആത്മാവു നമ്മിൽ ഇല്ല എങ്കിൽ നാം സ്വർഗ്ഗസ്ഥനായ പിതാവിൻെറ മക്കൾ ആകുന്നു എന്നു ലോകം എങ്ങനെ അറിയും?

ദൈവമക്കളുടെ ജീവിതത്തിനു് ഉന്നതമായ ഒരു തോതാണു് കർത്താവു നൽകിയിരിക്കുന്നതു്. "നിങ്ങൾ മനുഷ്യരോടു് അവരുടെ പിഴകളെ ക്ഷമിക്കാഞ്ഞാലോ നിങ്ങളുടെ പിഴകളെ ക്ഷമിക്കയില്ല." ഇതു സ്വർഗ്ഗത്തിൽനിന്നുള്ള ഇടിനാദംപോലെ നമ്മുടെ ചെവികളിൽ മുഴങ്ങേണ്ടതാണു്. ദൈവത്തിൻെറ വചനം മാററമില്ലാത്ത സത്യമത്രെ. നമ്മുടെ പ്രാത്ഥനയുടെ മറുപടി ലഭിക്കുന്നതിനു് പലപ്പോഴും തടസ്സമായിരിക്കുന്നതു് മററുള്ളവരോട ക്ഷമിക്കുന്നതിനു നമുക്കു് സന്നദ്ധതയില്ലാത്തതിനാലത്രെ. നമുക്കു പല ന്യായങ്ങളും ഒഴിവുകഴിവുകളും പറയാനുണ്ടായിരിക്കാം. എങ്കിലും ദൈവം നമുക്കു് നൽകിയിക്കുന്ന വ്യവസ്ഥ ഇതൊന്നു മാത്രമാണു്.

ക്രിസ്തീയ ജീവിതത്തിലെ ഏററവും പ്രധാനമായ ഒരു പ്രമാണമത്രെ ഇതു്. നമുക്കു് ക്ഷമ ലഭിക്കണമെങ്കിൽ നാം ക്ഷമിക്കേണ്ടതാണു്. മോചനമെന്ന വാതിലാണു് ജീവിനിലേക്കു് നടത്തുന്നതു്. സകലവിധമായ പകയും ഈ വാതിലിൻെറ വെളിയിൽ ഇട്ടതിൻെറ ശേഷം മാത്രമെ ഈ വാതിലത് പ്രവേശനം ലഭിക്കുകയുള്ളു. ദൈവത്തിൻെറ ആത്മാവിനാൽ ജനിച്ചു് പുതിയ സൃഷ്ടികളാകുന്നവർ യേശുക്രിസ്തു നൽകിയിട്ടുള്ള ഈ ഉപദേശങ്ങളെയും അനുസരിക്കേണ്ടതത്രെ. ശത്രുക്കളോട് ക്ഷമിക്കണമെന്നു് അവൻ നമ്മോട് ഉപദേശിക്കുക മാത്രമല്ല, താൻ നമുക്കു മാതൃകയും കാണിച്ചുതന്നിരിക്കുന്നു. ക്രൂശിൽ കിടന്നുകൊണ്ടു് അവൻ തൻെറ ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിച്ചു. "ക്രിസ്തുവിൻെറ ആത്മാവില്ലാത്തവൻ അവനുള്ളവനല്ല." "ക്രിസ്തുയേശുവിലുള്ള ഭാവംതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ." നമ്മുടെ ശത്രുക്കളെ സ്നേഹിക്കണമെങ്കിൽ യേശുക്രിസ്തുവിൻെറ സ്വഭാവം നമ്മിൽ ഉണ്ടാകേണ്ടതു് ആവശ്യമാണു്.

ദൈവത്തിൻെറ സ്നേഹം, ദൈവത്തിൻെറ ആത്മാവാണു് നമ്മിൽ വ്യാപരിപ്പിക്കുന്നതു്. ദൈവത്തിൻെറ പരിശുദ്ധാത്മാവിൻ നിറവു് നമുക്കു ലഭിക്കുന്നതിൻെറ ഫലമായി, തൻെറ പുത്രനെ നൽകുവാൻതക്കവണ്ണം ലോകത്തെ സ്നേഹിച്ച സ്നേഹത്താൽ ശത്രുക്കളെപ്പോലും സ്നേഹിപ്പാനുള്ള ശക്തി നമുക്കു ലഭിക്കുന്നു. ഇതു് പ്രകൃതിസഹജമായ സ്നേഹത്താൽ സാദ്ധ്യമല്ല. ദൈവസ്നേഹം നമ്മിൽ പകരപ്പെടുന്നതിനാൽ, ആ സ്നേഹത്താൽ മററുള്ളവരെ സ്നേഹിപ്പാൻ നാമും പ്രാപ്തരായിത്തീരുകയത്രെ

മററുള്ളവരോട് ഹൃദയത്തിൽ വെറുപ്പോ, കോപമോ, വൈരാഗ്യമോ ഉള്ളവക്കു് യേശുക്രിസ്തുവിൻെറ ശിഷ്യന്മാർ എന്നു് അവകാശം പറയുവാൻ സാദ്ധ്യമല്ല. നമ്മോട് എത്ര കഠിനമായും, ദയയില്ലാതെയും പ്രവർത്തിച്ചാലും നാം അവരോട് ക്ഷമിക്കണമെന്നുള്ള കല്പന തരിക മാത്രമല്ല, പന്നെയോ തൻെറ ആത്മാവിനാൽ സന്തോഷത്തോടുകൂടെ ക്ഷമിക്കുന്നതിനു് നമ്മെ ശക്തരാക്കിത്തീർക്കുകയും ചെയ്യുന്നു. ക്രിസ്തുവിൻെറ ആത്മാവു് സൗമ്യതയുടെയും, ദയയുടെയും, വിനയത്തിൻെറയും, ദീർഘക്ഷമയുടെയും, സ്നേഹത്തിൻെറയും ആത്മാവത്രെ. നമ്മോട് ഏതെല്ലാം വിധത്തിലുള്ള ദ്രോഹങ്ങൾ ചെയ്യവരായാലും അവരോട് ക്ഷമിക്കുവാനുള്ള സന്നദ്ധത നമുക്കില്ലെങ്കിൽ ദൈവം നമ്മുടെ പാപങ്ങളെയും ക്ഷമിക്കുകയില്ല എന്നു് വളരെ വ്യക്തമായി ദൈവവചനം നമ്മെ പഠിപ്പിക്കുന്നുണ്ട്. ഇതു് സാദ്ധ്യമാകണമെങ്കിൽ ദൈവിക സ്വഭാവം നമുക്കു് നൽകി അതിനും നമ്മെ പങ്കാളികളാക്കിത്തീർത്തെങ്കിൽ മാത്രമെ സാദ്ധ്യമാകയുള്ളൂ. നമ്മുടെ വിശ്വാസത്തെ അന്ധകാരമാക്കുകയും ക്രിസ്തീയ ജീവിതത്തെ ശക്തിഹീനമാക്കിത്തീർക്കുകയും ചെയ്യുന്നതു് പക, അസൂയ, വിദ്വേഷം, പ്രതികാരചിന്ത എന്നിവകളാണു്. യേശുക്രിസ്തുവിനോടുകൂടെ നടക്കുന്നതിനും ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതിനും ഈ വിധപാപങ്ങളിൽനിന്നും നാം ശുദ്ധീകരിക്കപ്പെടേണ്ടതത്രെ.

ദൈവം അസാദ്ധ്യകാര്യങ്ങൾ ചെയ്യുവാൻ നമ്മോട കല്പിക്കുകയില്ല. ദൈവം കല്പിച്ചാൽ അതു ചെയ്യുന്നതിനുള്ള ശക്തിയും നമുക്കു തരും. യഥാർത്ഥമായി തൻെറ ആത്മാവിനെ പ്രാപിച്ചിട്ടുള്ള ദൈവമക്കൾക്കു് ക്ഷമിപ്പാനുള്ള ശക്തിയുണ്ട്. സ്തേഫാനോസ് തന്നെ കല്ലെറിഞ്ഞവർക്കുവേണ്ടി പ്രാർത്ഥിച്ചു. പൗലൂസിനെപ്പോലെ ശത്രുക്കളാൽ പീഡിപ്പിക്കപ്പെട്ടവരുണ്ടോ എന്നു സംശയമാണു്. എന്നാൽ അവൻെറ ശത്രുക്കളോട് ഒരു പ്രതികാരചിന്തയും അവനിൽ ഉണ്ടായിട്ടില്ല. മെതൊഡിസ്റ്റ് സഭയുടെ പ്രാരംഭകാലങ്ങളിൽ അവർ ഏററവും അധികം പീഡ അനുഭവിച്ചു. അവരുടെ വസ്തുവകകൾ അപഹരിക്കപ്പെട്ടപ്പോൾ അവർ അതിനെ സന്തോഷത്തോടെ സഹിച്ചു. അവരെ ദേശങ്ങളില്ലെല്ലാം വേട്ടയാടി എന്നു പറയാം. എന്നാൽ അവർക്കു് നേതൃത്വം നൽകിയവനായ ജോൺവെസ്‌ളിയെപ്പോലെ അവർ ഉപദ്രവങ്ങളെ സന്തോഷത്തോടും സ്തോത്രത്തോടും സഹിച്ചു. അവരെ ഉപദ്രവിക്കുന്നവക്കുവേണ്ടി അവർ പ്രാർത്ഥിച്ചു.

(നവജീവോദയം.)

---

കുണ്ടെങ്കിലും ചില ഗ്രാമീണർ ആ സ്ഥലത്തെ കൊയ്ത്തുകാലത്തു് മെതിക്കാനുള്ള സ്ഥലമായി ഉപയോഗിച്ചുവന്നിരുന്നു. പക്ഷേ സ്കൂൾകെട്ടിടം നിർമ്മിക്കാനുള്ള പരിപാടിയെപ്പററി അറിഞ്ഞപ്പോൾ, മേല്പറഞ്ഞ സ്ഥലം കയ്യടക്കിവച്ചിരുന്നവർ അതു് ഒഴിഞ്ഞുകൊടുത്തു. ഇപ്പോൾ എട്ടു ക്ലാസ്സുമുറികളോടുകൂടിയ ഒരു നല്ല സ്കൂൾകെട്ടിടവും കളിസ്ഥലവും അവിടെയുണ്ട്.

ഗ്രാമത്തിലെ പ്രതിശീർഷ വരുമാനം വർദ്ധിച്ചതോടുകൂടി ഗ്രാമീണർ ആ ധനം എങ്ങനെ വിനിയോഗിക്കുമെന്ന പ്രശ്നം സ്വാഭാവികമായും മനസ്സിലുദിക്കുന്നു. സർവ്വീസ് കോ-ഓപ്പറേറീവിൻെറ ചെയർമാൻ പറഞ്ഞതു്, ഇപ്രകാരമാണു്. മിച്ചം വരുന്ന പണം ഞങ്ങൾ ഇൻഷ്വറൻസ് സ്കീമിൽ നിക്ഷേപിക്കും. അതു് വ്യക്തിപരമായി ഞങ്ങളെ സഹായിക്കുമെന്നു് മാത്രമല്ല, ഗ്രാമപഞ്ചായത്തിൻെറ വരുമാനം വർദ്ധിപ്പിക്കുകയും ചെയ്യും" ആ ദൃഢനിശ്ചയത്തിൻെറ സ്വരം പുരോഗതിയിലേക്കും സമൃദ്ധിയിലേക്കുമുള്ള അവരുടെ പ്രയാണത്തിൻെറ സൂചനയാണു്. (പഞ്ചായത്ത് രാജ്)

Reg. No. K 289 Licence No. 498

ചർച്ച് വീക്കിലി

# CHRISTIANITY IN A SCIENTIFIC AGE

**John Wren-Lewis**

Teaching Christianity to the young seems a very difficult task in our age, but I want to suggest that this is because we mostly set out to do so with an inadequate understanding of Christianity.

In particular, we tend to take it for granted that because Jesus and the apostles used religious language, we need to inculcate religious ideas as the essential foundation of Christianity; which becomes harder and harder as every decade of the scientific age passes. In fact, however, Jesus was pretty much a rebel against religion, if the Bible is to be believed, and the early Christians were called atheists in the Roman Empire. I believe we are making the mistake of trying to inculcate an outlook which they were concerned to get away from, when we might, in fact, turn our apparent difficulties to advantage, and present Christianity as the great force which liberates mankind from "religion" so as to make science possible.

This may sound highly paradoxical, but let us not forget that the lack of any sense of need for religion which characterises our technological age is a very new thing in human history—and so is technology itself. There have been thinkers every bit as clever as modern scientists in all the great civilisations of human history, and they were just as exact and diligent in their study of nature, yet it was only about three centuries ago that science suddenly began to surge forward in the way which has transformed our world. The scientific revolution, as we have come to call it, has been described by a great Christian historian, Professor Butterfield, as one of the most extraordinary events of human history, but it was not a revolution brought about by science, as many people to-day are inclined to think—it was a profound revolution within science, which made it creative as it had never been before. And this revolution was directly connected with the decline of the sense of need for religion, as people have usually understood that word.

To put the point more precisely, the sense of need for religion has dominated every civilisation in the world prior to our own, because in these civilisations almost everyone, educated and uneducated alike, took it for granted that the world of ordinary experience was only a veil for hidden realities which could never be directly known until the other side of death.

The lack of the sense of need for religion in modern civilisation arises from the fact that people no longer see life like this. Instead, they take it for granted that the world they encounter in experience is the real world, so that the idea of anything "behind" or "beyond" is seems utterly meaningless.

But without this change of out-look, the new developments in science could simply not have taken place, for they sprang from the systematic use of the experimental method, and there is simply no incentive for this so long as experience is regarded as a mere veil. The experimental method makes radical advances possible because it allows theories to be proved by experience, and indeed actually goes out and seeks new experience for precisely this purpose; and this implies that experience—especially active, creative experience—provides more certain knowledge of reality than any interpretation that might be made of it. Science was, in fact, inhibited by the traditional "religious" outlook, because it meant that even highly intelligent people were concerned primarily to interpret everything that happened in terms of whatever authoritative view they had accepted about the ultimate realities behind the veil, fitting facts to theory rather than vice versa.

I use the psychological term "inhibited" advisedly for the application of the scientific method to psychology has in our time thrown an important new light on this matter. When Freud called religion the universal neurosis of humanity, he did so because he had discovered that when people live their lives by trying always to adjust their experience to supposed hidden realities beyond the scenes, they are always, in fact, trying to escape from the impact of experience itself—and since Freud's day psychoanalysts have verified this conclusion again and again.

So I cannot seriously contemplate, as a great many would-be evangelists and Christian educators try to suggest, that mankind ought to try to recover the traditional "religious" outlook. I think they urge this only because they do not really understand what is involved, thanks to the gulf of misapprehension which separates the "two cultures," to use Sir Charles Snow's now notorious expression. The loss of the traditional outlook is certainly not a bad thing; it is not even a price which has to be paid for the advance of science; it is itself one of the best things that has ever happened to the human race; something like the beginning of the recovery from a disease which has inflicted mankind from the beginning of its history.

Yet in saying this; I am surely using an expression with a very Christian sound to it. Does not the Bible itself talk of mankind suffering from something like a universal disease, and is the disease not sometimes described in terms of "bondage to illusion"? Moreover, surely the great prophetic figures of the Bible, including Jesus himself, often attacked "religion" precisely because they saw it as part of this universal disease. It was not mere nostalgia that made Freud say he felt a strong kinship with the prophets of his race, even though he had rejected religion.

I believe that when the Bible speaks of God, it refers to the creative power within life itself—the power which we know whenever we experience real love, and

(continued on page 5)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.